# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# MALANKARA ORTHODOX SYRIAN CHURCH

Vol. 06 No. 10 | THE ONLINE OFFICIAL NEWS BULLETIN | 2023 March 11


## SEASON OF GREAT LENT | വലിയ നോമ്പുകാലം | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 12 **Knaenaito** (Canaanite woman) 4th Sunday of Great Lent ♪4  | 13 ♪8 | 14 ♪4 | 15 ✠Mid-Lent Feast of Holy Cross / Comme. of King Abgar of Edessa ♪8  | 16 ♪4 | 17 61st Memorial of Paulose Mar Severios Metropolitan ✠ (Kunnamkulam Arthat Puthen Palli) ♪8  | 18 ♪4 |



കൊൽക്കത്തെ സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ 75–ാം വാർഷികത്തോട് അനുബന്ധിച്ചു പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ കൊൽക്കത്തയിൽ എത്തിച്ചേർന്നു. കത്തീഡ്രലിന്റെ 75–ാം വാർഷികം ഇന്നും നാളെയുമായി ആചരിക്കും. ഇന്നു നാലിന് പരിശുദ്ധ കാതോലിക്കാബാവായ്ക്കും ഇടവക മെത്രാപ്പൊലീത്തായ്ക്കും കത്തീഡ്രലിന്റെ സ്വീകരണത്തിന് ശേഷം കൊൽക്കത്തയിലെ മത നേതാക്കന്മാരുടെ സംഗമവും നടത്തപ്പെടും. നാളെ രാവിലെ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മുഖ്യ കാർമികത്വത്തിൽ വിശുദ്ധ കുർബാന. തുടർന്നുള്ള പൊതു സമ്മേളനത്തിൽ, ഇടവക മെത്രാപ്പൊലീത്ത അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിക്കും.

## സർക്കാർ നിലപാട് നിർഭാഗ്യകരം: ഓർത്തഡോക്സ് സഭ

കോട്ടയം: സുപ്രീംകോടതി വിധി മറികടന്ന് നിയമനിർമ്മാണം നടത്തുന്നതിനുള്ള സർക്കാർ നീക്കം പ്രതിഷേധാർഹമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ. പതിറ്റാണ്ടുകൾ നീണ്ട വ്യവഹാരത്തിന് വിരാമം കുറിച്ചുകൊണ്ട് കോടതി പുറപ്പെടുവിച്ച ഉത്തരവ് കാറ്റിൽ പറത്തുന്ന നടപടി സ്വീകരിക്കാവുന്നതല്ല. നിയമ വ്യവസ്ഥയെ അഭിമുഖീകരിക്കുന്ന നടപടികൾ സർക്കാർ തുനിയുകയില്ല എന്നതാണ് വിശ്വാസം. എന്നാൽ അത്തരത്തിൽ ചിന്തിക്കുന്നതുപോലും അപലപനീയമെന്നും ഇടതുമുന്നണിയും സർക്കാരും ഈ നീക്കത്തിൽ നിന്ന് പിൻതിരിയുമെന്നാണ് ഞങ്ങളുടെ വിശ്വാസം. സമാന്തരഭരണം അംഗീകരിക്കാവുന്നതല്ലെന്നും 1934-ലെ ഭരണഘടന അനുസരിച്ച് മെത്രാപ്പോലീത്താ നിയമിക്കുന്ന വൈദികർക്കു മാത്രമേ ഭരണം നടത്താൻ കഴിയൂ എന്ന വിധി നിലനിൽക്കേ കോടതി വിധിക്കു കോട്ടംവരാതെ അനധികൃതമായി ആരാധനാ സ്വാതന്ത്ര്യം അനുവദിക്കാൻ എങ്ങനെ കഴിയും എന്ന് മനസ്സിലാവുന്നില്ല. ആരാധനാ സ്വാതന്ത്ര്യം സ്വന്തമായി അവകാശമുള്ള സ്ഥലത്ത് മാത്രം അനുവദിക്കപ്പെടുന്നതാണ്. അല്ലാതെ മറ്റൊരാൾ ആരാധിക്കുന്നിടത്ത് അനധികൃതമായി പ്രവേശിച്ച് നിർവ്വഹിക്കാവുന്നതല്ല. നിയമ വ്യവസ്ഥയെ വെല്ലുവിളിക്കുന്ന ഈ നടപടിക്കെതിരെ ശക്തമായ പ്രതിഷേധവും പ്രതിരോധവും സൃഷ്ടിക്കും. നിയമപരമായും നേരിടും. 12–ാം തീയതി ഞായറാഴ്ച പ്രതിഷേധ ദിനമായി ആചരിക്കും. 13 തിങ്കളാഴ്ച തിരുവനന്തപുരത്ത് മെത്രാപ്പോലീത്താമാരും വൈദികരും ഉപവാസം നടത്തും.

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി വർഗീസ്, സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് എന്നിവർ വാർത്താ സമ്മേളനത്തിൽ അറിയിച്ചു.




കൊൽക്കത്തെയിൽ എത്തിയ പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ മദർ തെരേസായുടെ കബറിടം സന്ദർശിച്ചു പ്രാർത്ഥന നടത്തി. മിഷനറീസ് ഓഫ് ചാരിറ്റീസിലെ സിസ്റ്റേഴ്സ് പ. ബാവായെ സ്വീകരിച്ചു. ബാവയോടൊപ്പം അലക്സിയോസ് മാർ യൗ സേബിയോസ്, കൽക്കട്ട കത്തീഡ്രൽ വികാരി ഫാ. അനിൽ, ഭിലായ് മിഷൻ ട്രസ്റ്റി ഫാ. അജു, കത്തീഡ്രൽ ട്രസ്റ്റി ജോർജ് ഫിലിപ്പ്, കൺവീനർ ജോസ് മുക്കത്ത്, ജോയിൻറ് കൺവീനർ ജേക്കബ് മാത്യു തുടങ്ങിവർ അനുഗമിച്ചു.

## ഓർത്തഡോക്സ് സഭ നാളെ പ്രതിഷേധദിനം ആചരിക്കും

### തിങ്കളാഴ്ച ഉപവാസ പ്രാർത്ഥന യജ്ഞം

തിരുവനന്തപുരം: സുപ്രീംകോടതിവിധിക്കെതിരെ നിയമ നിർമ്മാണം നടത്തുന്നതിനുള്ള സർക്കാർ നീക്കത്തിന് എതിരെ നാളെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ പ്രതിഷേധദിനമായി ആചരിക്കും. എല്ലാ പള്ളികളിലും പ്രതിഷേധപ്രമേയം വായിച്ച് പാസ്സാക്കുന്നതും വിശദീകരണം നടത്തുന്നതുമാണ്. പ്രതിഷേധത്തിന്റെ തുടർച്ച ആയി തിങ്കളാഴ്ച രാവിലെ 9 മണി മുതൽ പാളയം സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ മലങ്കര സഭയിലെ മെത്രാപ്പോലീത്തമാരും വൈദികരും ഉപവാസ പ്രാർത്ഥന യജ്ഞം നടത്തും.

> "നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."
>
> **– പ. വട്ടശ്ശേരിൽ തിരുമേനി**


Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# ക്രിസ്തുവിനു ലഭിക്കാത്ത നീതി സഭക്ക് ലഭിക്കും എന്ന് ആഗ്രഹിക്കുന്നത് വ്യർത്ഥം

### ഡോ. മാത്യൂസ് മാർ തീമോത്തിയോസ്

വി. സഭയുടെ വിശ്വാസം അനുസരിച്ചു ക്രിസ്തുവാണ് ഉടലാകുന്ന സഭ ശരീരത്തിന്റെ തലയും തലവനും. ക്രിസ്തുവിന് ലഭിക്കാത്ത നീതിയും നന്മയും ഭരണാധികാരികളിൽ നിന്നോ ലോകത്തിന്റെ അധികാരികളിൽ നിന്നോ വി. സഭയ്ക്ക് ലഭിക്കും എന്ന് കരുതുവാൻ കഴിയില്ല. ഇന്ത്യയുടെ പരമോന്നത നീതി പീഠം പൂർണ്ണമായ തീർപ്പോടെ ഒരു വിധി പ്രഖ്യാപിച്ചു കഴിഞ്ഞിട്ട്, ഇന്ത്യയിൽ സുപ്രീംകോടതി വിധി നിയമം ആണ് എന്നിരിക്കെ അതിനെ മുഖവിലയ്ക്ക് പോലും എടുക്കാതെ ബഹു. കോടതിവിധികൾ അട്ടിമറിക്കുവാൻ കൂട്ടുനിൽക്കുന്ന ഒരു ഭരണകൂടം ജാധിപത്യ സംവിധാനത്തിന് കളങ്കം ആണ്. കേരളത്തിൽ എറണാകുളം മാത്രം അല്ല ഉള്ളത് എന്ന് നേതാക്കന്മാർ ഓർക്കേണ്ടതാണ്. വികസനം പറഞ്ഞു ജനത്തെ അഭിമുഖീകരിക്കുവാൻ കഴിയാത്ത സർക്കാരിനും, മുന്നണിക്കും 'മൂന്നാം തവണ' എന്ന മലർപൊടിക്കാരന്റെ സ്വപ്ന സാക്ഷാൽക്കാരമാണ് ഈ ഏകാധിപത്യ, പക്ഷപാതപരമായ നിലപട് കൊണ്ട് ഉദ്ദേശിക്കുന്നത് എന്ന് വ്യക്തമാണ്. കോടതിവിധി നടപ്പാക്കുവാൻ അമ്പേ പരാജയപ്പെട്ടുപോയ ഒരു സർക്കാർ, പ്രീണനം കൈമുതലാക്കി പക്ഷം പിടിക്കുന്ന ഒരു സർക്കാർ സഭയെ ചർച്ചക്ക് വിളിച്ചത് സംശയത്തോടെ മാത്രമേ ഇപ്പോൾ നോക്കിക്കാണാൻ കഴിയൂ. സുപ്രീംകോടതി വിധി നിലനിർത്തിക്കൊണ്ട് ഒരു നിയമം എന്നാണ് ഇപ്പോൾ സർക്കാർ പറയുന്നത്. അതിൽതന്നെ കോടതി വിധി എത്രമാത്രം ഈ വിഷയത്തിൽ പ്രാധാന്യം ഉള്ളതാണ് എന്ന് വ്യക്തമാക്കുന്നു. അഴിമതിയുടെ പുക അന്തരീക്ഷത്തിൽ നിറയുമ്പോൾ, ദിനംപ്രതി പുതിയ വെളിപ്പെടുത്തലുകൾ വന്നു സർക്കാരും, നേതാക്കന്മാരും ജനത്തെ അഭിമുഖീകരിക്കുവാൻ കഴിയാതെ ഇളിഭ്യരാകുമ്പോൾ, സമാധാനപരമായി പോകുന്ന സഭ അന്തിരീക്ഷം  മലങ്കര സഭ തർക്ക വിഷയത്തിൽ വിഷം കലക്കി കലുഷിതമാക്കി, ആ പുകമറയിൽ അഴിമതിയുടെ പുക മറക്കാം എന്നാണ് കരുതുന്നത് എങ്കിൽ അത് മലങ്കര നസ്രാണികളുടെ പൗരബോധത്തിനെ ചോദ്യം ചെയ്യുന്നതാണ്.  സർക്കാറിന്റെയും, പാർട്ടിയുടെയും നീക്കത്തിൽ ഉള്ള ശക്തമായ പ്രതിഷേധം രേഖപ്പെടുത്തുന്നു. ജനാധിപത്യത്തെ കശാപ്പുചെയ്യുന്ന ഈ മാടമ്പി നയം കേരളത്തിൽ വിലപ്പോവില്ല എന്ന് സർക്കാർ മനസിലാക്കണം. പഴയ നേതാവായാലും, പുതിയ നേതാവായാലും സഭക്ക് എതിരെ വരുന്ന നീതി രഹിതമായ എല്ലാ നടപടികളും ശക്തമായി എതിർക്കും. വിഘടിത വിഭാഗത്തിന് ആരാധന ഒരു പള്ളിയിലും നിഷേധിച്ചിട്ടില്ല.. 1934 ഭരണഘടന അംഗീകരിക്കുന്ന ആർക്കും ദേവാലയത്തിൽ സ്വാതന്ത്രമായി ആരാധിക്കാവുന്നതാണ്. ഭരണഘടനയുടെ വില നന്നായി ഈ അടുത്ത കാലത്ത് അറിഞ്ഞ ഒരു സർക്കാരിനെ അത് പറഞ്ഞു മനസിലാക്കേണ്ട കാര്യമില്ല. അപ്പോൾ ആരാധനാ സൗകര്യം ചെയ്യുക എന്ന വാക്ക് ജനത്തെ കബളിപ്പിക്കൽ ആണ്. 56–ൽപരം പള്ളികൾ  ഇതിനോടകം തന്നെ വിധി നടപ്പാക്കി സമാധാനപരമായി പോകുന്നു. ബാക്കി ഇടവകകൾ കൂടി സമാധാനപരമായി കോടതിവിധി  നടപ്പാക്കി തരേണ്ട ചുമതലയും ബാധ്യതയും ഉള്ള സർക്കാർ അതിനു മുതിരാതെ ജനത്തെ തമ്മിലടിപ്പിക്കുവാൻ മുൻകൈയെടുക്കുന്നത് ഖേദകരമാണ്. ഒരു രാഷ്ട്രീയ പാർട്ടിയോടും സഭക്ക് അടുപ്പമോ അകലമോ ഇല്ല. എന്നാൽ സഭക്ക് എതിരായി വരുന്ന നീതിരഹിതമായ പ്രവർത്തനത്തെ ശക്തമായി എതിർക്ക തന്നെ ചെയ്യും. കേരള സർക്കാരിന്റെ സഭാവിരുദ്ധ നിലപാടിനെ ശക്തമായി അപലപിക്കുന്നു.

## സിപിഎം സംസ്ഥാന സെക്രട്ടറിയുടെ പ്രസ്താവന ദൗർഭാഗ്യകരം: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: സുപ്രീംകോടതി തീർപ്പാക്കിയ മലങ്കര സഭ തർക്കത്തിൽ നിയമ നിർമാണത്തിനുള്ള സാധ്യത സൂചിപ്പിച്ചുകൊണ്ട് മറുഭാഗത്തിലെ മെത്രാപ്പോലീത്തായെ വേദിയിലിരുത്തി സിപിഎം സംസ്ഥാന സെക്രട്ടറി എം ഗോവിന്ദൻ നടത്തിയ പ്രസ്താവന ദൗർഭാഗ്യകരവും അപ്രതീക്ഷിതവുമാണെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വക്കേറ്റ് ബിജു ഉമ്മൻ പ്രസ്താവിച്ചു.




**കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയുടെ പുതിയ കെട്ടിട സമുച്ചയത്തിന്റെ ശിലാസ്ഥാപനവും പ. പൗലോസ് രണ്ടാമൻ അനക്സ് വാർഡിൽ പണിത 20 മുറികളുടെ ഉദ്ഘാടനവും പ. കാതോലിക്കാ ബാവാ നിർവഹിച്ചു.**

# നീതിപീഠം നൽകിയ സ്വാതന്ത്ര്യവും അവകാശ അധികാരങ്ങളും അടിയറവ് വെക്കുവാൻ സഭ തയ്യാറല്ല

### റോണി വർഗീസ് എബ്രഹാം
(അൽമായ ട്രസ്റ്റി, മലങ്കര ഓർത്തഡോക്സ് സഭ)

സഭാതർക്കം പരിഹരിക്കുവാൻ വേണ്ടി എൽ.ഡി.എഫ്. മുന്നണിയോഗം നിയമനിർമ്മാണത്തിന്റെ കരടു ബില്ല് തയ്യാറാക്കി അതിന് അംഗീകാരം നൽകിയതായി  മാധ്യമങ്ങളിൽ നിന്നും മനസ്സിലാക്കുന്നു.

മലങ്കരസഭാ തർക്കം 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയോടെ എന്നെന്നേക്കുമായി പരിഹരിക്കപ്പെട്ടതാണ്. ഈ വിധി തീർപ്പിനോട് മറുതലിച്ചു നിൽക്കുന്നവർ ഇന്ത്യയുടെ ഭരണഘടനയെയും നീതിപീഠത്തെയും ബഹുമാനിക്കാതെ മലങ്കരസഭയുടെ ദേവാലയങ്ങളിൽ പിന്നീടും പ്രശ്നങ്ങൾ ഉണ്ടാക്കുവാൻ പരിശ്രമിക്കുന്നു എന്നുള്ളതാണ് യഥാർത്ഥത്തിൽ ഇന്നു ഉണ്ടാകുന്ന തർക്കങ്ങൾക്ക്  കാരണം.

മലങ്കരസഭയിൽ വിധി നടപ്പായ ദേവാലയങ്ങളിൽ എല്ലാം സമാധാനപരമായി ആരാധന ഇന്നും നടന്നു വരുന്നുണ്ട്. ചിലയിടങ്ങളിൽ നാമമാത്രമായ ആളുകളാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത്.

രക്തച്ചൊരിച്ചിലുകളോ പോലീസ് മർദ്ദനങ്ങളോ കൂടാതെ വിധി നടപ്പായ ദേവാലയങ്ങളാണ് മലങ്കരയിൽ ഇന്നുള്ളത്. അതിനർത്ഥം ജനങ്ങൾ സമാധാനം ആഗ്രഹിക്കുന്നവരും നിയമത്തെ ബഹുമാനിക്കുന്നവരുമാണ് എന്നുള്ളതാണ്. അക്രമം മാത്രം കൈമുതലാക്കി ഒരു വിഭാഗമാണ് എല്ലായിടങ്ങളിലും പ്രശ്നങ്ങൾ ഉണ്ടാക്കുന്നത്. അതിനെ ജനാധിപത്യ പ്രക്രിയ പ്രകാരം തെരഞ്ഞെടുക്കപ്പെട്ട ഒരു ഗവൺമെന്റ് പിന്തുണയ്ക്കണമെന്ന് ഭരണകക്ഷിയുടെ തന്നെ ഒരു മുന്നണിയോഗം ആവശ്യപ്പെടുന്നത് സത്യത്തിൽ ആശ്ചര്യകരമാണ്!

മാധ്യമങ്ങളിൽ നിന്നു മനസ്സിലാക്കുന്നത് ശരിയാണെങ്കിൽ മനപ്പൂർവമായി പ്രശ്നങ്ങൾ സൃഷ്ടിക്കുവാൻ ആഗ്രഹിക്കുന്ന നിയമവിരുദ്ധ കൂട്ടത്തിന് എല്ലാവിധ പിന്തുണയും സഹായവും നൽകുന്ന നിലപാടാണ് ഗവൺമെന്റ് സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നത് എന്നുള്ളതാണ്. ഇത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക്   അംഗീകരിക്കുവാനാവുന്നതല്ല.

ഭാരതത്തിന്റെ അത്യുന്നത നീതിപീഠം നൽകിയ സ്വാതന്ത്ര്യവും അവകാശ അധികാരങ്ങളും ആരുടെയും മുമ്പിൽ അടിയറവ് വെക്കുവാൻ മലങ്കര ഓർത്തഡോക്സ് സഭ തയ്യാറല്ല. അങ്ങനെ ചില തയ്യാറെടുപ്പുകൾ എവിടെ നിന്നുണ്ടായാലും മലങ്കരസഭ ഒറ്റക്കെട്ടായി എതിർക്കും! പ്രതിഷേധിക്കും! കാരണം സഭയാണ് ഞങ്ങൾക്ക് പ്രാണനേക്കാൾ വിലപ്പെട്ടത്. ഇടതുപക്ഷ മുന്നണിയുടെ ഈ തീരുമാനം തിരുത്തുമെന്ന പ്രത്യാശയോടെ....

സമകാലികം

# വ്യവഹാരരഹിത സഭ ഇനി സ്വപ്നങ്ങളിൽ മാത്രം

## ഫാ. ജോൺസൺ പുഞ്ചക്കോണം

അടുത്ത ഒരു നൂറ്റാണ്ട് കൂടി മലങ്കര സഭയെ കോടതി വ്യവഹാരങ്ങളിലേക്ക് വലിച്ചിഴക്കുകയാണ് ഇടതുപക്ഷ മുന്നണി സർക്കാർ. ഭാരതത്തിന്റെ പരമോന്നത നീതിപീഠമെന്ന് നാം അഭിമാനപൂർവ്വം ഘോഷിക്കുന്ന ഇന്ത്യൻ ജൂഡിഷ്യറിയുടെ നിലനില്പിനെ തന്നെ ചോദ്യം ചെയ്തുകൊണ്ട് മലങ്കര സഭ തർക്കത്തിൽ കേരളത്തിലെ ഇടത് മുന്നണി സർക്കാർ സുപ്രീം കോടതിയുടെ അന്തിമ വിധി അട്ടിമറിക്കുവാനുള്ള ഗൂഢശ്രമമാണ് നിയമനിർമ്മാണത്തിന്റെ പേരിൽ നടത്തുവാൻ ശ്രമിക്കുന്നത്. ഇനിയും ഒരു തലമുറ കോടതി വ്യവഹാരങ്ങളിൽ തുടരട്ടെ എന്നാണ് നിയമമന്ത്രി ഉൾപ്പെടെയുള്ള ഇടത് മുന്നണി നേതാക്കളുടെ ഗൂഢലക്ഷ്യം. ഇപ്പോൾ 'ഞങ്ങൾക്കൊരു നാഥനുണ്ടായി' എന്ന് പറഞ്ഞ പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ വാക്കുകൾ ഉൾക്കൊണ്ടുകൊണ്ട് ഇടത് മുന്നണിക്ക് വോട്ട് ചെയ്ത മലങ്കര സഭാ മക്കൾ ഇനിയെങ്കിലും തിരിച്ചറിയണം ഇക്കൂട്ടരുടെ കാപട്യം.

മതങ്ങളും, സഭകളും അധികാര രാഷ്ട്രീയത്തിലേക്കുള്ള ഏണിപ്പടിയാണെന്നുള്ള തിരിച്ചറിവ് ഇന്നത്തെ രാഷ്ട്രീയക്കാർക്കുണ്ടായതോടെയാണ് ഇന്ത്യൻ ഭരണഘടനയുടെ ശക്തിയും മൂല്യങ്ങളും നഷ്ടപ്പെടുത്തുവാൻ ഇക്കൂട്ടർ മുതിരുന്നത്.

അടുത്ത ഒരു നൂറ്റാണ്ട് കൂടി മലങ്കരസഭയെ കോടതി വ്യവഹാരങ്ങളിലേക്ക് വലിച്ചിഴക്കുകയാണ് ഇടതുപക്ഷ മുന്നണി സർക്കാർ ഇതിലൂടെ ചെയ്യുന്നത് എന്ന യാഥാർഥ്യം ഇക്കൂട്ടർ മറന്നുപോകുന്നു. തങ്ങളുടെ അധികാരവും, വോട്ട് ബാങ്കും നിലനിർത്തുവാൻ വേണ്ടി വിശ്വാസികളെ കോടതി വ്യവഹാരങ്ങളിലൂടെ തമ്മിലടിപ്പിച്ച് ചോര കൊതിക്കുന്ന സമീപനം ഇടത് മുന്നണി സർക്കാർ അവസാനിപ്പിക്കണം എന്നാണ് മലങ്കരസഭാ മക്കൾക്ക് പറയുവാനുള്ളത്.

ഭാരതത്തിൽ നിയമ സംവിധാനങ്ങളുടെ ശക്തി ഒന്നുകൊണ്ട് മാത്രമാണ് ഭരണഘടനയും അതിന്റെ സംവിധാനങ്ങളും നിലനിന്നു പോവുന്നത്. ഇന്ത്യൻ ജുഡീഷ്യറിയുടെ ശക്തിയെ തകർക്കുവാൻ ശ്രമിക്കുന്നത് താൽക്കാലികമായി രാഷ്ടീയക്കാർക്ക് ആശ്വാസം ലഭിക്കുമെന്ന് തോന്നുമെങ്കിലും ദൂരവ്യാപകമായ പ്രത്യാഖ്യാതങ്ങൾക്ക് കേരള സർക്കാരിന്റെ ഈ നീക്കം വഴി തെളിക്കും. കേരള സർക്കാരിന്റെ ഈ നീക്കത്തെ മറികടക്കുവാൻ നട്ടെല്ലുള്ള ഒരു ജൂഡിഷ്യറി സംവിധാനത്തിന് മാത്രമേ ഇനി സാധിക്കുകയുള്ളു.

ഇന്ത്യൻ ഭരണ ഘടന ഉറപ്പു നൽകുന്ന അധികാരങ്ങളും അവകാശങ്ങളുമെല്ലാം രാഷ്ട്രീയ പരമാധികാരികൾക്ക് മാത്രമേ ലഭ്യമാകുന്നുള്ളു എന്നതാണ് ഇന്നിന്റെ യാഥാർഥ്യം. ഭാരതത്തിന്റെ പരമോന്നത നീതിപീഠം പുറപ്പെടുവിക്കുന്ന വിധികൾ പോലും എക്സിക്യൂട്ടിവ് ഓർഡർ വഴി മറികടക്കുന്ന പ്രവണത ഏറി വരുന്നു. എങ്ങനെയും ആരെ പ്രീണിപ്പിച്ചും തങ്ങളുടെ അധികാരം നിലനിർത്തണം എന്ന് മാത്രമാണ് രാഷ്ട്രീയക്കാരുടെ ചിന്ത. അതിന്റെ ഭാഗമായിട്ടാണ് കോടതി വിധികൾ അട്ടിമറിക്കുവാൻ ഇവർ ശ്രമിക്കുന്നത്. മലങ്കര സഭാ മക്കൾ എന്തും സഹിക്കും എന്ന തോന്നലുള്ളതുകൊണ്ടാണ് ഇത്തരത്തിലുള്ള നീക്കങ്ങൾ ഇവർ നടത്തുന്നത്.

കഴിഞ്ഞ ഒരു നൂറ്റാണ്ടോളം നീണ്ടുനിന്ന കോടതി വ്യവഹാരങ്ങൾക്ക് അറുതി വരത്തക്കവിധത്തിലാണ് ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ ബഹുമാനപ്പെട്ട സുപ്രീംകോടതി 1958-ലെയും 1995-ലെയും വിധികളുടെ പരിസമാപ്തി എന്ന വിധം 2017-ൽ അന്തിമ വിധി പുറപ്പെടുവിച്ചത്. എന്നാൽ ചിലരുടെ സ്വാർത്ഥതാല്പര്യങ്ങളുടെ പേരിൽ തട്ടിക്കൂട്ടിയ കരട് ബിൽ ഇടത് മുന്നണി സർക്കാർ പാസാക്കുവാനാണ് ശ്രമിക്കുന്നത്തിലൂടെ ഇനിയും കോടതി വ്യവഹാരങ്ങൾ തുടരട്ടെ എന്നാണ് കേരളത്തിലെ ഇടത് മുന്നണി സർക്കാർ ആഗ്രഹിക്കുന്നത്. ഇടത് മുന്നണി സർക്കാരിന്റെ ഈ നീക്കം മലങ്കര സഭയുടെ ദേവാലയങ്ങളിൽ ഇപ്പോൾ നിലനിൽക്കുന്ന സമാധാന അന്തരീക്ഷം തകർക്കുവാൻ മാത്രമേ ഇത് ഉപഹരിക്കുകയുള്ളു എന്ന് കാലം തെളിയിക്കും. ❑



**ചെങ്ങന്നൂർ എം.എൽ.എ. യും, സാംസ്കാരിക ഫിഷറീസ് വകുപ്പ് മന്ത്രിയുമായ സജി ചെറിയാൻ ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസുമായി ചെങ്ങന്നൂർ ബഥേൽ അരമനയിൽ കൂടിക്കാഴ്ച നടത്തി. സഭാ വിഷയത്തിൽ സർക്കാരിന്റെയും പാർട്ടിയുടെയും ഇടപെടലിനെ സംബന്ധിച്ച് ശക്തമായ പ്രതികരണമാണ് മെത്രാപ്പോലീത്താ നടത്തിയത്.**



ലേഖനം

# തോമായുടെ പ്രവൃത്തികൾ
# (Acts of Thomas)

## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പേരോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ധാരാളം അപ്പോക്രിഫൽ ഗ്രന്ഥങ്ങൾ സഭയിൽ ഉണ്ടായിട്ടുണ്ട്. ജ്ഞാനവാദക്കാരും അവരെപ്പോലെയുള്ള മറ്റു പല സംഘങ്ങളും അവരുടെ ഉപദേശങ്ങളുടെ പ്രചാരണം പെട്ടെന്നു സാദ്ധ്യമാകുന്നതിനുവേണ്ടി അവ എഴുതി സത്യവിശ്വാസികളായ പിതാക്കന്മാരുടെ പേരോടുകൂടി പ്രസിദ്ധീകരിക്കുന്ന രീതി പുരാതനസഭയിൽ ഉണ്ടായിരുന്നതായി മനസ്സിലാക്കാം. ജ്ഞാനവാദത്തിന്റെ അംശങ്ങളും മറ്റ് വേദവിപരീതങ്ങളുമൊക്കെ അവയിൽ കാണാമെങ്കിലും പുരാതന സഭയുടെ വിശ്വാസം, ആചാരങ്ങൾ, ചരിത്രം, ആരാധനാ രീതി തുടങ്ങിയ പല കാര്യങ്ങളെക്കുറിച്ചുമുള്ള വിവരണങ്ങൾ പരോക്ഷമായി അവയിൽനിന്ന് ലഭിക്കുന്നതാണ്.

തോമാശ്ലീഹായുടെ പേരോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടിരിക്കുന്ന ഗ്രന്ഥങ്ങളിൽ പ്രധാനമായവ തോമായുടെ സുവിശേഷം (Gospel of Thomas), തോമായുടെ പ്രവൃത്തികൾ (Acts of Thomas) എന്നിവയാണ്. ഈജിപ്റ്റിൽ മൂന്നാം നൂറ്റാണ്ടിന്റെ പകുതിയിൽ പ്രസിദ്ധീകരിക്കപ്പെട്ട 'പിസ്റ്റിസ് സോഫിയാ' എന്ന രേഖ അനുസരിച്ച് നമ്മുടെ കർത്താവ് തന്റെ പുനരുത്ഥാനശേഷം തോമസ്, ഫിലിപ്പോസ്, മത്തായി എന്നീ അപ്പോസ്തോലന്മാരെ പ്രത്യേകമായി വിളിച്ചുവരുത്തി അവരെ തന്റെ രക്ഷണ്യപ്രവർത്തനങ്ങളെക്കുറിച്ച് എഴുതി പ്രസിദ്ധീകരിക്കുവാൻ നിയോഗിച്ചു എന്ന ഒരു പാരമ്പര്യം ഉണ്ട്. അതിന്റെ അടിസ്ഥാനത്തിൽ 'തോമാശ്ലീഹായുടെ സുവിശേഷം' എന്ന പേരിൽ സുറിയായിൽ വച്ച് രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ജ്ഞാനവാദക്കാർ ഒരു ഗ്രന്ഥം എഴുതി പ്രസിദ്ധീകരിച്ചു എന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന റോമിലെ മാർ ഹിപ്പോളിറ്റസ്, അലക്സാന്ത്രിയായിലെ ഓറിഗൻ തുടങ്ങി പലരും തങ്ങളുടെ എഴുത്തുകളിൽ 'തോമായുടെ സുവിശേഷ'ത്തെക്കുറിച്ചും അതിനു ജ്ഞാനവാദ സിദ്ധാന്തങ്ങളുമായുള്ള ബന്ധത്തെക്കുറിച്ചും വിശദീകരിക്കുന്നുണ്ട്. സുറിയാനി ഭാഷയിലാണിതെഴുതപ്പെട്ടതെങ്കിലും ഗ്രീക്ക്, കോപ്റ്റിക് ഭാഷകളിലൂടെയാണ് ഈ ഗ്രന്ഥം ലഭ്യമായിരിക്കുന്നത്.

തോമായുടെ പ്രവൃത്തികൾ (Act of Thomas) രണ്ടാം നൂറ്റാണ്ടിന്റെ അവസാനഘട്ടത്തിലോ മൂന്നാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിലോ എഴുതപ്പെട്ട ഒരു സുറിയാനി അപ്പോക്രിഫൽ ഗ്രന്ഥമായിട്ടാണ് കരുതുന്നത്. സുറിയാനി, ഗ്രീക്ക്, കോപ്റ്റിക്, എത്യോപിക്, അർമ്മീനിയൻ തുടങ്ങിയ ഭാഷകളിലും മറ്റ് ആധുനിക ഭാഷകളിലും ലഭ്യമായിരിക്കുന്ന ഈ ഗ്രന്ഥത്തിന്റെ കർത്താവാരാണെന്നോ എവിടെവച്ചാണെഴുതിയതെന്നോ വ്യക്തമായി പറയുവാൻ കഴിയുകയില്ല. ബർഡയ്സാൻ എന്ന ജ്ഞാനവാദി എഡേസ്സായിൽ വച്ച് എഴുതിയതാകാം എന്ന ഒരു അഭിപ്രായം നിലവിലുണ്ട്.

**ഉള്ളടക്കം**

ഇതിന്റെ പൊതുസ്വഭാവം മറ്റ് അപ്പോക്രിഫൽ ഗ്രന്ഥങ്ങളിലെന്ന പോലെ ചരിത്രപരമായ ഒരു കഥാസമാഹാരത്തിന്റേതാണ്. പതിനാല് ഭാഗങ്ങളിലായി 170 അദ്ധ്യായങ്ങൾ ഉള്ള ഈ ഗ്രന്ഥത്തിന്റെ ആദ്യത്തെ 13 ഭാഗങ്ങളിൽ മാർത്തോമാ ശ്ലീഹായുടെ പ്രേഷിതപ്രവർത്തനവും 14-ാമത്തെ ഭാഗത്ത് രക്തസാക്ഷി മരണവും വിവരിച്ചിരിക്കുന്നു. ജ്ഞാനവാദവുമായി സാമ്യമുള്ള ധാരാളം പരാമർശങ്ങൾ ഈ ഗ്രന്ഥത്തിലുണ്ടെങ്കിലും അവയൊന്നും മൂലഗ്രന്ഥത്തിൽ ഉണ്ടായിരുന്നിരിക്കാൻ സാധ്യതയില്ലെന്നും പിന്നീട് കൂട്ടിച്ചേർത്തതാകാം എന്നുമാണ് പണ്ഡിതാഭിപ്രായം. തോമാശ്ലീഹായുടെ ഭാരതത്തിലെ പ്രേഷിതവൃത്തി, പുരാതനസഭയിൽ നിലവിലുണ്ടായിരുന്ന വി. മാമോദീസാ, വി. കുർബ്ബാന എന്നിവയുടെ അനുഷ്ഠാനരീതികൾ എന്നിവയെക്കുറിച്ചുള്ള വിശദീകരണങ്ങൾ പുരാതന സുറിയാനി സഭയുടെ ആരാധനാ ചരിത്രപഠിതാക്കൾക്ക് വളരെ സഹായകരമാണ്.



'തോമായുടെ പ്രവൃത്തികളിൽ' പതിനാല് ഭാഗങ്ങളും ക്രമീകരിച്ചിരിക്കുന്നത് താഴെ വിവരിക്കുന്ന ക്രമത്തിലാണ്.

1. മാർത്തോമാ ശ്ലീഹാ ഭാരതത്തിന്റെ സുവിശേഷകനായി നിയമിക്കപ്പെടുന്നു. തുടർന്ന് ഭാരതരാജാവായ ഗോണ്ടഫോറസിന്റെ കച്ചവടക്കാരനായ ഹാബാൻ അദ്ദേഹത്തെ വിലയ്ക്കുവാങ്ങി ഇന്ത്യയിലേക്ക് കൊണ്ടുവരുന്നു. ഇന്ത്യയിൽ ഒരു വിവാഹാഘോഷത്തിൽ പങ്കെടുത്ത അദ്ദേഹം അവിടെവച്ച് അവർക്കുവേണ്ടി 'പ്രകാശ മണവാട്ടി' (bride of light) യുടെ ഗാനം ആലപിക്കുന്നു.

2. ഭൂമിയിൽ തനിക്കുവേണ്ടി ഒരു കൊട്ടാരം നിർമ്മിക്കുവാൻ ആവശ്യപ്പെട്ട ഗോണ്ടഫോറസ് രാജാവ് അതിനുവേണ്ടി തോമാശ്ലീഹായുടെ കൈവശം നൽകിയ പണമെല്ലാം അദ്ദേഹം പാവങ്ങൾക്കുവേണ്ടി ചെലവഴിച്ചതുകൊണ്ട് കൊട്ടാരം നിർമ്മിക്കുവാൻ സാധിക്കുന്നില്ല. എന്നാൽ, സ്വർഗ്ഗത്തിൽ മനോഹരമായ ഒരു കൊട്ടാരം ഗോണ്ടഫോറസിനുവേണ്ടി ഉണ്ടാക്കപ്പെടുന്നു. ഭൂമിയിൽ കൊട്ടാരം ആവശ്യപ്പെടുന്ന രാജാവ് അത് കാണുവാൻ കഴിയാതെ വന്നപ്പോൾ തോമാശ്ലീഹായോട് കഠിനമായി കോപിക്കുന്നുവെങ്കിലും താമസംവിനാ യാഥാർത്ഥ്യം മനസ്സിലാക്കി സന്തോഷത്തോടെ മാമോദീസാ സ്വീകരിച്ച് ക്രൈസ്തവനായി മാറുന്നു.

3. കറുത്ത പാമ്പു കടിച്ച് മരിച്ച യുവാവിനു തോമാശ്ലീഹാ പ്രാർത്ഥിച്ചു ജീവൻ തിരിച്ചുലഭിക്കുന്നു.

4. ഒരു കഴുതക്കുട്ടി തോമാശ്ലീഹായെ തന്റെ പുറത്തുകയറ്റി സുവിശേഷ ഘോഷണത്തിനുവേണ്ടി പട്ടണം മുഴുവൻ ചുറ്റിസഞ്ചരിക്കുന്നു.

5. പിശാചു ബാധിതയായ ഒരു സ്ത്രീക്കു സൗഖ്യം നൽകി അവളെ മാമോദീസാ മുക്കുന്നു.

6. മരിച്ചുപോയ ഒരു യുവതിയെ തോമാശ്ലീഹാ തന്റെ പ്രാർത്ഥനയാൽ ഉയിർപ്പിക്കുന്നു. പാതാളത്തിൽ താൻ കണ്ട കാഴ്ചകളും പാപികൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന ശിക്ഷയും അവൾ വിവരിക്കുന്നു.

7. തോമാശ്ലീഹായുടെ സഹായം ആവശ്യപ്പെടുന്ന സിപ്പോർ എന്ന സർവ്വസൈന്യാധിപന്റെ രോഗികളായ ഭാര്യയെയും മകളെയും കുറിച്ചുള്ള വിവരണം. തോമാശ്ലീഹാ തന്റെ ശിഷ്യനെ അവർക്കുവേണ്ടി പ്രത്യേകമായി ചുമതലപ്പെടുത്തുന്നു.

8. നാല് കാട്ടുകഴുതകൾ തങ്ങളുടെ സേവനം തോമാശ്ലീഹായുടെ പ്രേഷിതപ്രവർത്തനത്തിനുവേണ്ടി നൽകുന്നു. അവ അദ്ദേഹത്തെ പട്ടണത്തിൽ സർവ്വസൈന്യാധിപനായ സിപ്പോറിന്റെ ഭവനത്തിൽ എത്തിക്കുകയും അവിടെവച്ച് അദ്ദേഹം സിപ്പോറിന്റെ ഭാര്യയെയും മകളെയും സൗഖ്യമാക്കുകയും ചെയ്യുന്നു.

9. മസ്ഡായി രാജാവിന്റെ ബന്ധുവായ കാരീഷിന്റെ ഭാര്യ മിഗ്ഡോണിയായുടെ മാനസാന്തരത്തെപ്പറ്റിയുള്ള വിവരണം.

10. മിഗ്ഡോണിയായും തന്റെ തോഴിയായ നാർക്കിയായും മാമോദീസാ സ്വീകരിക്കുന്നു. അവർക്കു പിന്നാലെ സിപ്പോറും ഭാര്യയും മകളും മാമോദീസാ സ്വീകരിച്ച സംഭവത്തിന്റെ വിവരണം.

11. മസ്ഡായിയുടെ ഭാര്യ തെരസ്യാ മിഗ്ഡോണിയായുടെ ഭവനം സന്ദർശിക്കുകയും അവിടെവച്ച് അവൾ തോമാശ്ലീഹായുടെ പ്രസംഗം കേട്ട് അതിൽ ആകൃഷ്ടയാകുകയും ചെയ്യുന്നു.

12. മസ്ഡായിയുടെ മകനായ വിസാനും തോമാശ്ലീഹായും തമ്മിൽ സുവിശേഷം സംബന്ധിച്ചു തർക്കങ്ങൾ ഉണ്ടാവുകയും അതിന്റെ ഫലമായി തോമാശ്ലീഹാ കാരാഗൃഹത്തിൽ അടയ്ക്കപ്പെടുകയും ചെയ്യുന്നു.

13. വിസാൻ, അദ്ദേഹത്തിന്റെ ഭാര്യ മനാഷർ, തെരസ്യാ എന്നിവർ മാനസാന്തരപ്പെട്ട് മാമോദീസാ സ്വീകരിക്കുന്നു.

14. തോമാശ്ലീഹായുടെ രക്തസാക്ഷി മരണം. മഡ്സായി രാജാവിന്റെ ആജ്ഞയാൽ അദ്ദേഹത്തിന്റെ പടയാളികൾ തോമാശ്ലീഹായെ കുന്തത്താൽ കുത്തിക്കൊല്ലുന്നു. പിന്നീട് അദ്ദേഹത്തിന്റെ കബറിലെ മണ്ണിൽ സ്പർശിച്ചപ്പോൾ മസ്ഡായിയുടെ പിശാചു ബാധിതനായ മകനു സൗഖ്യം ലഭിക്കുകയും അതിൽ മാനസാന്തരപ്പെടുന്ന മസ്ഡായിയും കുടുംബം മുഴുവനും മാമോദീസാ സ്വീകരിച്ച് ക്രൈസ്തവരായി മാറുകയും ചെയ്യുന്നു.

**വിശ്വാസപരമായ ചില കാര്യങ്ങൾ**

'തോമായുടെ പ്രവൃത്തികളിൽ' ക്രൈസ്തവവിശ്വാസത്തിന്റെ ചില അടിസ്ഥാന ആശയങ്ങൾ ദൃശ്യമാണ്. അവയിൽ പ്രധാനമായവ ഇവിടെ കുറിക്കുന്നു.

**1. മരണാനന്തരാവസ്ഥ**

ദൃശ്യമായ ഈ ലോകത്തിനപ്പുറമായ സ്ഥലകാലങ്ങളെക്കുറിച്ച് 'തോമായുടെ പ്രവൃത്തികളിൽ' ധാരാളം സൂചനകളുണ്ട്. തോമാശ്ലീഹാ സ്വർഗ്ഗത്തിൽ ഗോണ്ടഫോറസ് രാജാവിനുവേണ്ടി നിർമ്മിക്കുന്ന കൊട്ടാരം ഒരുദാഹരണമാണ്. പുതിയ സ്ഥലകാലങ്ങളെക്കുറിച്ചും മരണാനന്തര അവസ്ഥയെക്കുറിച്ചും ഈ കൊട്ടാര നിർമ്മാണ കഥ ചില നല്ല സൂചനകളാണ് നൽകുന്നത്. കൊട്ടാരത്തിന്റെ പണിയുടെ ഗതിയെക്കുറിച്ച് ഗോണ്ടഫോറസ് രാജാവ് തോമാശ്ലീഹായോട് ചോദിക്കുമ്പോൾ അദ്ദേഹം നൽകുന്ന മറുപടി ശ്രദ്ധേയമാണ്: "കൊട്ടാരം പണിയപ്പെട്ടു. ഇനി മേൽക്കൂര കൂടി ആവശ്യമായിരിക്കുന്നു." രാജാവിനുവേണ്ടി സ്ഥലകാലങ്ങൾക്കതീതമായി സ്വർഗ്ഗത്തിൽ കൊട്ടാരം പണിയപ്പെടുന്നു. അതിന്റെ പൂർത്തീകരണമായിട്ടില്ല. മനുഷ്യന്റെ നിത്യമായ വാസസ്ഥലത്തെക്കുറിച്ചുള്ള പൂർണ്ണമായ വെളിപ്പെടൽ ഈ ഭൂമിയിൽ നിന്നുള്ള വേർപാടിന് ശേഷം മാത്രം സംഭവിക്കുന്നതാണ്. പുതിയ സ്ഥലകാലങ്ങളിലേക്ക് പൂർണമായ പ്രവേശനം സാദ്ധ്യമാകുന്നത് ഭൗമിക ജീവിതത്തിൽ നിന്നുള്ള വേർപെടലിനുശേഷം മാത്രമാണെന്ന വസ്തുത ഇവിടെ പ്രകടമാക്കുന്നു. സ്വർഗ്ഗത്തിൽ തനിക്കുവേണ്ടി പണിയപ്പെട്ടിരിക്കുന്ന കൊട്ടാരം കാണുവാൻ രാജാവ് അതിയായി ആഗ്രഹിക്കുമ്പോൾ തിടുക്കപ്പെടാതിരിപ്പാനും മരണത്തോടുകൂടി അത് കാണുവാൻ പറ്റുമെന്നും ശ്ലീഹാ അദ്ദേഹത്തിന് ഉറപ്പ് നൽകുന്നു.

കറുത്ത പാമ്പിന്റെ കടിയേറ്റ് മരിച്ച ചെറുപ്പക്കാരനെ ഉയിർപ്പിച്ചശേഷം അവനോടുള്ള സംഭാഷണത്തിലും ശരീരത്തിനും ബോധത്തിനും അതീതമായ സ്ഥലകാലങ്ങളെക്കുറിച്ച് തോമാശ്ലീഹാ വർണിക്കുന്നുണ്ട്. തോമാശ്ലീഹായുടെ വാക്കുകളിൽ ഈ ലോകത്തിലെ ജീവിതം താൽക്കാലികവും പുതിയ ലോകത്തിലെ ജീവിതം നിത്യവുമാണ്. ഈ ഭൂമി താൽക്കാലിക മണവറയും പുതിയ ലോകം സ്വർഗ്ഗീയ മണവറയുമാണ്. സ്വർഗ്ഗീയ മണവറയിൽ കുറവോ അപൂർണ്ണതയോ ഉണ്ടാകില്ല. കുറവും അപൂർണ്ണതയും ഇല്ലാത്ത ലോകത്തിലേക്ക് നിത്യമായി വസിക്കുവാനുള്ള പ്രയാണമായിട്ടാണ് 'തോമായുടെ പ്രവൃത്തികൾ' മനുഷ്യന്റെ മരണത്തെ കാണുന്നത്.

**2. വി. മാമോദീസായെക്കുറിച്ച്**

'തോമായുടെ പ്രവൃത്തികളിൽ' അഞ്ച് ഭാഗങ്ങളിൽ വിശുദ്ധ മാമോദീസായെക്കുറിച്ചും സഭയിലേക്കുള്ള പ്രവേശനത്തെക്കുറിച്ചും രേഖപ്പെടുത്തിയിട്ടുണ്ട്.

**i) 25 – 27 അദ്ധ്യായങ്ങളിൽ**

ഗോണ്ടഫോറസ് രാജാവും അദ്ദേഹത്തിന്റെ സഹോദരനായ ഗാദും മാമോദീസാ സ്വീകരിച്ച് സഭയിലേക്ക് പ്രവേശിക്കുന്നതാണ് പശ്ചാത്തലം. 25 – 26 അദ്ധ്യായങ്ങളിൽ വി. മാമോദീസായ്ക്ക് മുമ്പുള്ള ഒരുക്കത്തെക്കുറിച്ച് വിവരിക്കുന്നു. ഏഴ് ദിവസം അവർ അപ്പോസ്തോലനോടൊപ്പം താമസിച്ച് പ്രാർത്ഥിക്കുകയും എട്ടാം ദിവസം കത്തിച്ച വിളക്കുകളുടെ അകമ്പടിയോടുകൂടി മാമോദീസാ മുറിയിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു. 27 -ാം അദ്ധ്യായം മാമോദീസായുടെ വിവരണമാണ്. മൂന്ന് പ്രധാന കർമ്മങ്ങളാണ് ഇവിടെ നടത്തുന്നത്.

a) മാമോദീസാ തൊട്ടിയ്ക്കു മുമ്പാകെ നിന്നുള്ള പ്രാർത്ഥനയും സ്നാനാർത്ഥികളുടെമേൽ തൈലംകൊണ്ടുള്ള അഭിഷേകവും. പ്രാർത്ഥന മശിഹായുടെ നാമവും പരിശുദ്ധ റൂഹായുടെ നാമവും വിളിച്ചുള്ള epicletical (പരിശുദ്ധാത്മാവിന്റെ ആവാസത്തിനുള്ള) പ്രാർത്ഥനയാണ്. സ്നാനാർത്ഥികളെ മശിഹായുടെയും പരിശുദ്ധാത്മാവിന്റെയും ആവാസത്താൽ വിശുദ്ധീകരിക്കുകയും പിതാവാം ദൈവവുമായി ബന്ധിപ്പിക്കുകയുമാണ്.

b) വെള്ളത്താലുള്ള സ്നാനം കഴിപ്പിക്കൽ. ഇത് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിലാണ് നടത്തുന്നത്.

c) വി. കുർബ്ബാന വിഭജനം: വി.കുർബ്ബാന വിഭജിച്ച് സ്നാനാർത്ഥികളെ മശിഹായുടെ മേശയിൽനിന്ന് അനുഭവിപ്പിക്കുന്നു.

**ii) 49 -ാം അദ്ധ്യായത്തിലെ വിവരണം**

ഒരു സ്ത്രീക്കും അവൾക്കുശേഷം മറ്റനേകംപേർക്കും മാമോദീസാ നൽകുന്നതാണ് ഇവിടുത്തെ പശ്ചാത്തലം. 48 -ാം അദ്ധ്യായം യേശു ക്രിസ്തു മനുഷ്യവർഗ്ഗത്തിനുവേണ്ടി ചെയ്തിട്ടുള്ള എല്ലാ കാര്യങ്ങളെയും ഏറ്റുപറഞ്ഞശേഷം പരിശുദ്ധ റൂഹായുടെ ആവാസത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥന (epicletic Prayer) നടത്തി അവസാനിപ്പിക്കുന്നു. തുടർന്ന് 49 -ാം അദ്ധ്യായത്തിൽ "ഉന്നതനായവന്റെ അപ്പോസ്തോലനെ ശത്രുക്കൾ ഇനിയും എന്റെ മേൽ വരാതിരിക്കാൻ എന്റെ കർത്താവിന്റെ മുദ്ര നീ എനിക്ക് നൽകണമേ" എന്ന ഒരു സ്ത്രീയുടെ അപേക്ഷയിൻ പ്രകാരം അവളെയും അവളോടൊപ്പം വിശ്വസിച്ച മറ്റനേകരെയും തോമാശ്ലീഹാ അടുത്തുള്ള നദിയിലേക്ക് കൊണ്ടുപോയി അവിടെവച്ച് മാമോദീസാ നൽകുന്നു. ഇവിടെയും മൂന്ന് കാര്യങ്ങളാണ് അനുഷ്ഠിക്കുന്നത്.

a) അപ്പോസ്തോലൻ സ്നാനാർത്ഥികളുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കുന്നു.

b) പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവരെ വെള്ളംകൊണ്ട് മാമോദീസാ മുക്കുന്നു.

c) വിശുദ്ധ കുർബ്ബാനയുടെ അനുഭവം.

**iii) 121 -ാം അദ്ധ്യായത്തിലെ വിവരണം**

കാരീഷിന്റെ ഭാര്യയായ മിഗ്ഡോണിയായുടെ മാമോദീസായാണിവിടുത്തെ പശ്ചാത്തലം. തോമാശ്ലീഹാ തൈലമെടുത്ത് അതിന്മേലുള്ള പ്രാർത്ഥന നടത്തിയശേഷം താഴെപ്പറയുന്ന രീതിയിൽ മാമോദീസായുടെ ചടങ്ങുകൾ നടത്തുന്നു.

a) തോമാശ്ലീഹാ മിഗ്ഡോണിയായുടെ തലയിൽ തൈലംകൊണ്ട് അഭിഷേകം ചെയ്യുന്നു.

b) ഒരു ശെമ്മാശിനി മിഗ്ഡോണിയായുടെ ശരീരം മുഴുവനും തൈലത്താൽ അഭിഷേകം ചെയ്യുന്നു.

c) തോമാശ്ലീഹാ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മിഗ്ഡോണിയായ്ക്ക് വെള്ളത്താൽ സ്നാനം നൽ കുന്നു.

d) വിശുദ്ധ കുർബ്ബാനയുടെ അനുഭവം.

**IV) 132 – 133 അദ്ധ്യായങ്ങളിലെ വിവരണം**

സർവ്വ സൈന്യാധിപനായ സിപ്പോറും ഭാര്യയും മകളും മാമോദീസാ സ്വീകരിക്കുന്ന സംഭവമാണ് പശ്ചാത്തലം. ഇവിടെയും മാമോദീസായുടെ ക്രമം ഏകദേശം ആദ്യം രേഖപ്പെടുത്തിയിരിക്കുന്നതുപോലെയാണ്.

a) സ്നാനാർത്ഥികളുടെ തലയിൽ തോമാശ്ലീഹാ തൈലംകൊണ്ട് അഭിഷേകം ചെയ്യുന്നു.

b) ശെമ്മാശന്മാർ സിപ്പോറിന്റെ ശരീരവും ശെമ്മാശിനിമാർ സ്ത്രീകളായ സ്നാനാർത്ഥികളുടെ ശരീരവും തൈലംകൊണ്ട് പൂശുന്നു.

c) തോമാശ്ലീഹാ അവരെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ വെള്ളത്താലുള്ള സ്നാനം നടത്തുന്നു.

d) വി. കുർബ്ബാനയുടെ അനുഭവം.

V) 157 – 158 അദ്ധ്യായങ്ങളിലെ വിവരണം.

മാമോദീസായെക്കുറിച്ചുള്ള അവസാനത്തെ വിവരണം. രാജാവായ മസ്ഡായിയുടെ മകനായ വിസാൻ, തന്റെ മാതാവായ തെരസ്യാ, ഭാര്യയായ മനാഷർ എന്നിവരുടെ മാമോദീസാ ഇവിടെ നടക്കുന്നു. സ്നാനാർ ത്ഥികളെ സഭയുടെ ആട്ടിൻകൂട്ടത്തിൽ ഉൾപ്പെടുത്തുന്നതിനും അവരെ ദൈവത്തിന്റെ മന്ദിരങ്ങളാക്കുന്നതിനും വേണ്ടിയുള്ള പ്രാർത്ഥനയ്ക്കുശേഷം മുകളിൽ വിവരിച്ചിരിക്കുന്ന ക്രമപ്രകാരം മാമോദീസാ നടത്തുന്നു.

മുകളിൽ വിവരിച്ചിരിക്കുന്ന അഞ്ചു സന്ദർഭങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞുവരുന്ന ചില പൊതുസ്വഭാവങ്ങളുണ്ട്. രണ്ടാമത്തെ വിവരണത്തിൽ ഒഴികെ ബാക്കി എല്ലായിടങ്ങളിലും മാമോദീസായുമായി ബന്ധപ്പെട്ട് അഭിഷേകത്തെക്കുറിച്ച് രേഖപ്പെടുത്തുന്നു. അതുകൊണ്ടു തൈലംകൊണ്ടുള്ള അഭിഷേകം മാമോദീസായുടെ ഒരു അവിഭാജ്യഘടകമായി പുരാതനസഭയിൽ കരുതിയിരുന്നു എന്ന് അനുമാനിക്കാവുന്നതാണ്. റൂശ്മ (sign, mark) എന്ന വാക്കാണ് തൈലംകൊണ്ടുള്ള അഭിഷേകത്തിന് ഉപയോഗിച്ചിരിക്കുന്നത്. സ്നാനാർത്ഥി മറ്റുള്ളവരിൽ നിന്ന് മാറ്റപ്പെട്ടു ക്രിസ്തുവിന്റെ ആടുകളുടെ കൂട്ടത്തിൽ എണ്ണപ്പെടുവാൻ തക്കവണ്ണം മുദ്ര കുത്തപ്പെട്ടിരിക്കുന്നു എന്നാണിവിടെ അർത്ഥമാക്കുന്നത്. വെള്ളംകൊണ്ടുള്ള സ്നാനത്തിനുമുമ്പ് നടക്കുന്ന അഭിഷേകത്തിനാണ് ഇവിടെ ഊന്നൽ കൊടുത്തിരിക്കുന്നത്. തൈലം പരിശുദ്ധാത്മാവിന്റെ പ്രതീകമാകയാൽ വെള്ളംകൊണ്ടുള്ള സ്നാനത്തിനു മുൻപുതന്നെ കർത്താവിന്റെ ആത്മാവ് സ്നാനാർത്ഥിയെ അഭിഷേകതൈലത്താൽ വിശുദ്ധീകരിക്കുന്നു. സൗഖ്യവും വിശുദ്ധീകരണവും ശക്തീകരണവും ഇവിടെ നടക്കുന്നുണ്ട്. സ്നാനത്തിനുശേഷമുള്ള തൈലാഭിഷേകത്തെ (മൂറോനഭിഷേകം) കുറിച്ച് ഒന്നും തന്നെ 'തോമായുടെ പ്രവൃത്തി' കളിൽ രേഖപ്പെടുത്തിയിട്ടില്ല.

വി. ത്രിത്വനാമത്തിലുള്ള സ്നാനം കഴിപ്പിക്കലും മുദ്ര കുത്തലും 'തോമായുടെ പ്രവൃത്തികളിൽ' വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. സുറിയാനി സഭയുടെ മറ്റ് പുരാതന രേഖകളിലും ഇത് വ്യക്തമായി വിവരിക്കുന്നതിനാൽ ആദ്യകാലം മുതൽതന്നെ സുറിയാനിസഭയിൽ ത്രിത്വനാമത്തിലുള്ള മുദ്രയിടലും സ്നാനം കഴിപ്പിക്കലും വ്യാപകമായിരുന്നു എന്ന് ഉറപ്പിക്കാവുന്നതാണ്.

മറ്റൊരു പ്രധാന സ്വഭാവം മാമോദീസായും വി. കുർബ്ബാനയും തമ്മിലുള്ള അഭേദ്യബന്ധമാണ്. മുകളിൽ വിവരിച്ചിരിക്കുന്ന അഞ്ച് സന്ദർഭങ്ങളിലും മാമോദീസായോടു ചേർന്ന് വി. കുർബ്ബാനയുടെ അനുഭവവും വിവരിക്കുന്നുണ്ട്. ഓർത്തഡോക്സ് സഭകളിൽ ഇന്നും നിലവിലിരിക്കുന്ന ഈ രീതി സഭാചരിത്രത്തിൽ ആദ്യകാലം മുതൽ തന്നെയുള്ളതാണ് എന്ന് ഇവിടെ വ്യക്തമാക്കാം.

**3. വി. കുർബ്ബാനാ രഹസ്യം സംബന്ധിച്ച്**

ഭൗമിക ജീവിതവും സ്വർഗ്ഗീയ ജീവിതവും തമ്മിൽ ബന്ധിപ്പിക്കുന്ന പാലമായി വി. കുർബ്ബാന എന്ന രഹസ്യത്തെ 'തോമായുടെ പ്രവൃത്തികൾ' വിശേഷിപ്പിക്കുന്നു. വി. കുർബ്ബാനയെക്കുറിച്ച് ധാരാളം സൂചനകൾ ഉണ്ടെങ്കിലും അവയെല്ലാം വി. മാമോദീസായുമായുള്ള ബന്ധത്തിലാണ് ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. വി. മാമോദീസായുടെ പൂർത്തീകരണമായി വി. കുർബ്ബാന അർപ്പണവും അനുഭവവും വേണമെന്നു 'തോമായുടെ പ്രവൃത്തികൾ' ഊന്നിപ്പറയുന്നുണ്ട്. Communion (വി. സംസർഗ്ഗം/സംബന്ധം), Eucharist (നന്ദിപ്രകടനം), Sacrifice (ബലി), Offering (കാഴ്ചയർപ്പണം) തുടങ്ങിയ പദങ്ങളാണ് വിശുദ്ധ കുർബ്ബാനയ്ക്ക് 'തോമായുടെ പ്രവൃത്തികൾ' കൊടുത്തിരിക്കുന്നത്. (91 -ാം അദ്ധ്യായം).

വി. കുർബ്ബാനയുടെ ആചരണത്തെക്കുറിച്ച് വിശദമായ വിവരണങ്ങൾ അധികമായി ഇല്ലെങ്കിലും ഞായറാഴ്ചകളിൽ അത് ആചരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും ആചരണം പ്രഭാതത്തിലായിരിക്കണമെന്നും വ്യക്തമായ ആഹ്വാനങ്ങൾ 78 -ാമത്തെ അദ്ധ്യായത്തിൽ നൽകുന്നുണ്ട്. വി. കുർബ്ബാനയെക്കുറിച്ചുള്ള ഏറ്റവും പ്രധാനമായ ഒരു വിവരണം 90–91 അദ്ധ്യായങ്ങളിൽ നിന്ന് ഇവിടെ ഉദ്ധരിക്കാം:

"അപ്പോസ്തോലൻ (തോമാശ്ലീഹാ) തന്റെ ശെമ്മാശനോട് വി.കുർബ്ബാന ഒരുക്കുവാൻ ആവശ്യപ്പെട്ടു. അവൻ ഒരു ബഞ്ച് കൊണ്ടുവന്ന് അതിന്മേൽ ഒരു ലിനൻ തുണി വിരിച്ചു. തുടർന്ന് വാഴ്ത്തപ്പെട്ട അപ്പം അതിന്മേൽ പ്രതിഷ്ഠിച്ചു. അപ്പോസ്തോലൻ അതിന്റെ സമീപം വന്നുനിന്നു അതിന്മേൽ തന്റെ കൈവച്ച് ഇപ്രകാരം പ്രാർത്ഥിച്ചു: 'തന്റെ തിരുശരീരത്തിലേക്കും ജീവൻ നൽകുന്ന തിരുരക്തത്തിലേക്കും സമീപിക്കുവാൻ ഞങ്ങൾക്ക് അർഹത നൽകിയ യേശുവേ, നിന്റെ ദൈവത്വത്തിന്റെ ഹിതപ്രകാരം പ്രവാചകന്മാർ നിന്നെ വിളിച്ചതുപോലെ ഞങ്ങളും നിന്നെ വിളിക്കുന്നു. നിന്റെ ശ്ലീഹന്മാർ നിന്നെ ലോകമെങ്ങും പ്രഘോഷിച്ചതുപോലെ ഞങ്ങളും നിന്നെ പ്രഘോഷിക്കുന്നു. ഞങ്ങൾ നിന്നോട് പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ സഹായത്തിനും ഞങ്ങളുടെ ജീവനും വേണ്ടി ഞങ്ങളിലേക്കിറങ്ങിവന്നു ഞങ്ങളുമായി സംസർഗ്ഗം ചെയ്യേണമെ. നിന്റെ ദാസരായ ഞങ്ങൾ നിന്റെ സന്തോഷം നൽകുന്ന നുകത്തിൻകീഴിലും വിജയവും ശക്തിയും നൽകുന്ന കുരിശിന്റെ കീഴിലും നിന്നുകൊണ്ടു ഞങ്ങളുടെ ആത്മാക്കൾക്ക് ആരോഗ്യവും ശരീരത്തിനു ജീവനും നിന്റെ ജീവനുള്ള രാജ്യത്തിൽ നേടുമാറാകണമെ."

ഇതുപോലെയുള്ള പ്രാർത്ഥനകൾ 117, 136, 137, 149 അദ്ധ്യായങ്ങളിൽ ഒക്കെയുണ്ട്. അവിടെയൊക്കെ വി. കുർബ്ബാന അർപ്പിക്കുവാൻ വരുന്ന വിശ്വാസികളുടെ കൂട്ടത്തെ (assembly) ക്കുറിച്ചും കുർബ്ബാന അർപ്പിക്കുന്ന മദ്ബഹായെക്കുറിച്ചും പരാമർശങ്ങൾ ഉണ്ടെങ്കിലും അർപ്പിക്കുന്ന സ്ഥലത്തെക്കുറിച്ചു ലേഖകന് വലിയ ഉൽകണ്ഠ ഉള്ളതായി തോന്നുന്നില്ല. ലിനൻ വസ്ത്രം കർത്താവിന്റെ കബറടക്കത്തിനു മുമ്പു തന്റെ ശരീരം പൊതിഞ്ഞ തുണിയായും (ലൂക്കോസ് 23:53) വാഴ്ത്തലിന്റെ അപ്പം (കാഴ്ചയപ്പം) യഹൂദ പാരമ്പര്യത്തിന്റെ പിൻതുടർച്ചയായും 'തോമായുടെ പ്രവൃത്തികളിൽ' തന്നെ വിവരണം ഉണ്ട്. വി. കുർബ്ബാന അനുഭവത്തിന്റെ ഫലമായി ചില പ്രധാനകാര്യങ്ങൾ ഊന്നൽ നൽകി സൂചിപ്പിക്കുന്നു ( 91–ാം അദ്ധ്യായം).

a) നിത്യജീവൻ പ്രാപ്യമാക്കുവാൻ.

b) കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും.

c) ശിക്ഷയ്ക്കും പ്രതികാരത്തിനുമായി ഭവിക്കാതെ ജീവനും രക്ഷയ്ക്കുമായി ഭവിക്കുവാൻ.

തോമായുടെ പ്രവൃത്തികൾ അനുസരിച്ച് വി. കുർബ്ബാന രഹസ്യം പുതിയ ലോകത്തിലേക്ക് പ്രവേശനത്തിനുള്ള വലിയ മാർഗ്ഗമാണ്. സ്വർഗ്ഗീയ ഗണങ്ങളുടെ സാന്നിധ്യം അനുഭവിച്ചുകൊണ്ട് അനുഷ്ഠിക്കുന്ന വി. കുർബ്ബാന സ്ഥലകാല പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് സ്ഥലകാല പരിമിതികൾക്കപ്പുറമുള്ള യാഥാർത്ഥ്യത്തിലേക്ക് നമ്മെ നയിക്കുന്നു. ❑

പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### അദ്ധ്യായം ഒമ്പത്

#### ജനങ്ങളുടെ മേലുള്ള പ്രാർത്ഥന

ജനങ്ങളുടെ മേൽ കുർബ്ബാനയിൽ ആകെ മൂന്ന് പ്രത്യേക പ്രാർത്ഥനകളാണ് ചൊല്ലുന്നത്. ഇതാണ് (ഒന്നാമത്തേത്), രണ്ടാമത്തേത് വിശുദ്ധതകൾ വിശുദ്ധന്മാർക്ക് എന്നതിന് മുമ്പും അവസാനത്തേത് കുർബ്ബാന അവസാനിക്കുന്നതിന് മുമ്പും ചൊല്ലുന്നു. അവയ്ക്ക് മൂന്നിനും മുമ്പായി കർത്താവിന്റെ മുമ്പാകെ നാം തലകുനിക്കണം എന്ന് ശെമ്മാശ്ശൻ പറയുന്നതിലൂടെ ഇത് ജനങ്ങളുടെ മേലുള്ള പ്രത്യേകമായിട്ടുള്ളതാണെന്ന് നമുക്ക് മനസ്സിലാക്കാം. പട്ടക്കാരൻ ചൊല്ലുന്ന ഈ മൂന്ന് പ്രാർത്ഥനകളെ കൈവയ്പ്പിന്റെ പ്രാർത്ഥന എന്ന് വിളിക്കുന്നു. അവ ജനങ്ങളുടെ മേലാണ് ചൊല്ലുന്നത്. അതുകൊണ്ട് ശെമ്മാശ്ശൻ കർത്താവിന്റെ മുമ്പാകെ നമ്മുടെ തലകളെ കുനിക്കണം എന്ന് പറയുമ്പോഴെല്ലാം പട്ടക്കാരൻ ജനങ്ങളുടെ മേൽ ഈ പ്രാർത്ഥന പ്രാർത്ഥിക്കണം എന്ന് നമുക്ക് മനസ്സിലാക്കാം.

വീണ്ടും, കുർബ്ബാനയിൽ നാം മുട്ടുകുത്താറില്ല. അതായത് നാം പ്രാർത്ഥനയിൽ മുട്ടുകുത്താറില്ല എന്നല്ല. എന്നാൽ നമുക്ക് കഴിയുമെങ്കിൽ എല്ലായിപ്പോഴും കർത്താവിന്റെ മുമ്പാകെ മുട്ടുകുത്തണം എന്നാൽ കുർബ്ബാനയിലും ഞായറാഴ്ചയിലും കുമ്പിടുന്നത് ശരിയല്ല. മുട്ടുകുത്തുന്നത് നമ്മുടെ വീഴ്ചയുടെ അടയാളമാണ്. കുർബ്ബാന നമ്മുടെ ഉയിർപ്പിന്റെ അടയാളമാണ്. അവസാനമായി, കർത്താവിന്റെ മുമ്പാകെ തലകുനിക്കണമെന്നാണ് എഴുതിയിരിക്കുന്നത് അല്ലാതെ കുമ്പിടണമെന്നല്ല. അതുപോലെ പട്ടക്കാരൻ ഇവിടെ പറയുന്നത് തങ്ങളുടെ കഴുത്തുകളെ കുനിച്ചിരിക്കുന്നവർ എന്നാണ്. ഈ പ്രാർത്ഥനയെ കൈവെയ്പ്പിന്റെ (പ്രാർത്ഥന) എന്നാണ് വിളിക്കുന്നത്. ഇതുമൂലം വിശ്വാസികൾ ആത്മീയ നൽവരങ്ങൾക്ക് അർഹരായിത്തീരുകയും അനുഗ്രഹിക്കപ്പെടുകയും വിശുദ്ധീകരിക്കപ്പെടുകയും വെടിപ്പാക്കപ്പെടുകയും ചെയ്യുന്നു.

രണ്ടാമത്തെ പ്രാർത്ഥനയ്ക്ക് ശേഷം **മൂന്നാമത്തെ പ്രാർത്ഥന** ചൊല്ലുന്നു. ഇതിനെ ശോശപ്പായുടെ മേലുള്ളതെന്ന് പറയപ്പെടുന്നു. ഈ പ്രാർത്ഥനയിൽ പിതാവിനോട് തന്നിൽ നിന്നും തന്റെ പിന്നിൽ നിൽക്കുന്ന ജനത്തിൽ നിന്നും ബലിയെ സ്വീകരിക്കുവാൻ യാചിക്കുന്നു. അവൻ പറയുന്നു ഞങ്ങൾ നിനക്ക് ബലിയർപ്പിക്കുവാൻ അടുത്തുവരുന്നു, ഞങ്ങൾ ഞങ്ങളുടെ പുണ്യപ്രവർത്തികളെ ആശ്രയിക്കുന്നില്ല, പിന്നയോ ഞങ്ങൾ പാപികളാകുന്നു. എന്നാലോ ഞങ്ങൾ നിന്റെ മഹാ കരുണയിൽ ആശ്രയിക്കുന്നു, തന്മൂലം ഞങ്ങളിൽ നിന്ന് ബലിയെ സ്വീകരിക്കണമേ. ഇതിനെ ശോശപ്പായുടെ മേലുള്ള പ്രാർത്ഥന എന്നു വിളിക്കുന്നു കാരണം, അതിന്റെ അന്ത്യത്തിൽ പട്ടക്കാരൻ ശോശപ്പാ ഉയർത്തുന്നു. അതായത് അന്നാഫോറാ അല്ലെങ്കിൽ തുണികൊണ്ടുള്ള മൂടി മാറ്റി മൂടി വച്ചിരുന്നതായ വിശുദ്ധ രഹസ്യങ്ങൾ വെളിച്ചത്തേക്ക് കൊണ്ടുവരുന്നു.

ഉടൻ ശെമ്മാശ്ശൻ **നല്ലവണ്ണം നിൽക്കണം** എന്നിത്യാദി പറയുന്നു. ഇതിൽ ക്രമമായും ഭയത്തോടും അടക്കത്തോടും വിശുദ്ധിയോടും അവർ നിൽക്കണമെന്ന് അവൻ ജനത്തെ ആഹ്വാനം ചെയ്യുകയും ഉണർത്തിക്കുകയും ചെയ്യുന്നു.




കാരണം, ഒന്നാമതായി ഉടൻതന്നെ രഹസ്യങ്ങളുടെ മേൽ മറച്ചിരുന്ന ശോശപ്പാ മാറ്റി അവയെ വെളിവാക്കുവാൻ പോകുന്നു. രണ്ടാമതായി, ആ സമയത്ത് സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറന്ന് സ്വർഗ്ഗീയ സൈന്യങ്ങളും വിശുദ്ധന്മാരുടെ ആത്മാക്കളും വിശുദ്ധ രഹസ്യങ്ങളുടെ ബഹുമാനത്തിനും മഹത്വത്തിനുമായി ഇറങ്ങുകയും ചെയ്യുന്നു.

വീണ്ടും, ഈ സമയത്ത് വിശുദ്ധ സ്രോപ്പേന്മാരുടെ ചിറകുകളുടെ പ്രതീകമായ മർവഹസാ പിടിക്കുന്ന ശെമ്മാശ്ശന്മാർ അപ്പോൾ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവരുന്ന മാലാഖമാരെ സൂചിപ്പിക്കുന്നു. ആ സമയത്ത് വിശുദ്ധ രഹസ്യങ്ങളുടെ മേൽ ആവാസം നടത്തുന്നു ഇത് യോഹന്നാൻ മാമോദീസായിൽ നമ്മുടെ കർത്താവിന്റെ തലമേൽ കൈ വച്ചപ്പോൾ അവന്റെ മേൽ (ആത്മാവ്) ആവസിച്ചതിനെ സൂചിപ്പിക്കുന്നു. വീണ്ടും പട്ടക്കാരൻ പൂർത്തീകരിക്കുന്നവനായ ആത്മാവിനെ ചിത്രീകരിക്കുന്നു. രണ്ട് വശത്തും നിൽക്കുന്ന ശെമ്മാശ്ശന്മാർ (കർത്താവിന്റെ) കബറിൽ അവന്റെ തലയ്ക്കലും കാൽക്കലും നിന്ന മാലാഖമാരാകുന്നു. അവൻ മരിച്ചപ്പോഴും അവന്റെ ശരീരം ജീവിച്ചിരുന്നു അതുകൊണ്ട് അതിൽ രക്തവും ഉണ്ടായിരുന്നു. ശെമ്മാശ്ശന്മാർ പിടിക്കുന്ന മർവഹസാ ശ്രേഷ്ഠമായ രഹസ്യങ്ങളിലുള്ള വിസ്മയിപ്പിക്കുന്ന അടയാളമാണ്.

#### അന്നാഫോറായേക്കുറിച്ച്

അന്നാഫോറാ അഥവാ തുണിയേക്കുറിച്ച് മുകളിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. മറ്റു ചിലർ അന്നാഫോറായേ കരേറ്റം എന്ന് വ്യാഖ്യാനിച്ചിട്ടുണ്ട്. മറ്റ് ചിലരാകട്ടെ ഒരു രാജകീയ ശാസനം എന്ന് പറയുന്നു. ശാസനം രാജാവിങ്കലേക്ക് എന്നതുപോലെ അന്നാഫോറാ സ്വർഗ്ഗീയ രാജാവിലേക്ക് കരേറുന്നു.

അത് (അന്നാഫോറാ) ദിവ്യ രഹസ്യങ്ങളുടെ മേൽ മൂടിയിരിക്കുന്നു. കാരണം അത് ദൈവിക രഹസ്യത്തിന്റെ രഹസ്യാത്മകവും അദൃശ്യവുമായ അവസ്ഥയെ വിശുദ്ധ രഹസ്യങ്ങളിലൂടെ സൂചിപ്പിക്കുന്നു. വീണ്ടും, ഇത് നമ്മുടെ കർത്താവിന്റെ കബറിൽ വച്ചിരുന്ന കല്ലിനെ സൂചിപ്പിക്കുന്നു. വീണ്ടും, മറഞ്ഞിരുന്നതും ന്യായപ്രമാണ ബലികളിൽ നിഗൂഢമായും പഴയനിയമ ആചരണങ്ങളിൽ നിഴലായിരുന്നതുമായ അമ്മാനുവേലിനെ ഇത് സൂചിപ്പിക്കുന്നു. ഉപമാനങ്ങളിലൂടെ കാണപ്പെട്ടവയും ഉപനയനം പ്രാപിക്കാത്തവർക്കും (മാമോദീസാ സ്വീകരിക്കാത്തവർക്കും) അവിശ്വാസികൾക്കും മറഞ്ഞിരുന്നതുമായ ദൈവത്വം ഉപനയനം പ്രാപിച്ചവർക്കും വിശ്വാസികൾക്കും മനസ്സിലാകുവാൻ ദിവ്യരഹസ്യങ്ങളിലൂടെ വെളിവാക്കപ്പെട്ടു. നമ്മുടെ കർത്താവിന്റെ കബറിൽ നിന്ന് മാലാഖ ഉയർത്തി തള്ളിമാറ്റിയ കല്ലിനെ ഇത് കാണിക്കുന്നു. വീണ്ടും പഴയനിയമ ബലികളിൽ മറഞ്ഞിരുന്ന അമ്മാനുവേൽ മനുഷ്യാവതാരത്തിലൂടെ തന്നത്താൻ വെളിവാക്കപ്പെട്ടതിനെ ഇത് സൂചിപ്പിക്കുന്നു. തലമുറകൾക്ക് മറഞ്ഞിരുന്നതും അവസാനം ജഡത്തിൽ വെളിവായതുമായ രഹസ്യത്തെ ഇത് സൂചിപ്പിക്കുന്നു. വീണ്ടും, ഇത് പഴയനിയമത്തിലെ നിഗൂഢത നീക്കിക്കളഞ്ഞ് പഴയനിയമ ബലികളിൽ മറഞ്ഞിരുന്ന രഹസ്യം വെളിവാക്കി.

വീണ്ടും, തുണി (ശോശപ്പാ) ഉയർത്തുന്നതിലൂടെ മൂടി മാറ്റപ്പെടുകയും (ദൈവത്തിനും മനുഷ്യർക്കും) ഇടയിലുള്ള പ്രതിബന്ധമായ നമ്മുടെ സ്വഭാവത്തെ ചുറ്റിയിരുന്ന പാപാന്ധതയെ നീക്കുകയും മൂടുപടം നീക്കി (നമ്മെ) അനാവൃതമാക്കുകയും നാം ആ മഹനീയ വെളിച്ചത്തെ ഉറ്റുനോക്കിക്കാണുകയും ചെയ്യുന്നു എന്നാണ് ഇത് അർത്ഥമാക്കുന്നത്. അതായത് ആ നാഴികയിൽ നമ്മുടെ ഹൃദയങ്ങൾ പാപത്തിന്റെ മൂടുപടത്തിൽ നിന്ന് ഉയർത്തുകയും അന്ധകാരത്തിന്റെ ഭാരത്തെ നീക്കി സൃഷ്ടി എന്ന നിലയിൽ കഴിയുന്നിടത്തോളം നമ്മുടെ മുമ്പാകെ വച്ചിട്ടുള്ള ദിവ്യരഹസ്യങ്ങളെ സൂക്ഷിക്കുവാനും ആവശ്യപ്പെടുന്നു.

താഴെ പറയുന്ന കാരണങ്ങളാലാണ് അന്നാഫോറാ (ശോശപ്പാ) ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നത്. യഹൂദന്മാർക്ക് മാത്രമാണ് പാപമോചനത്തിനും മാമോദീസായ്ക്കുമുള്ള കൃപ നൽകപ്പെട്ടിരിക്കുന്നതെന്ന് പത്രോസ് ശ്ലീഹാ വിചാരിച്ചപ്പോൾ നാൽക്കാലികളും, ഇഴജാതികളും, പറവകളും, മറ്റെല്ലാ പറവജാതികളും ഉള്ള ഒരു പാത്രം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവരുന്ന ഒരു കാഴ്ച അവനെ കാണിച്ചു കൊടുത്തു. അതിൽ ചിലത് ശുദ്ധിയുള്ളതും ചിലത് ശുദ്ധിയില്ലാത്തതും ആയിരുന്നു. ഇതിൽക്കൂടി ദൈവം ന്യായപ്രമാണം നൽകിയതിലൂടെ ശുദ്ധീകരിക്കപ്പെട്ട യൂദജനത്തിന് മാത്രമല്ല മുമ്പ് അശുദ്ധരായിരുന്ന വിജാതീയർക്കും കൂടെ വിശുദ്ധ മാമോദീസായുടെ കൃപ നൽകപ്പെട്ടിരിക്കുന്നു എന്ന് സൂചിപ്പിക്കുന്നു. അതുകൊണ്ട് അന്നാഫോറാ ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നതിലൂടെ വിശുദ്ധ രഹസ്യങ്ങളുടെ കൃപയായ പാപമോചനം വിജാതീയരാണെങ്കിലും സ്വജാതീയരാണെങ്കിലും മശിഹായിൽ വിശ്വസിക്കുന്ന ഏവർക്കും നൽകപ്പെടും എന്നാണ് അർത്ഥമാക്കുന്നത്.

ഉടൻ ജനം മറുപടിയായി പറയുന്നു, **കരുണയും സമാധാനവും ബലിയും സ്തോത്രവും ആകുന്നു.** അതായത് കവിഞ്ഞൊഴുകുന്ന ദൈവത്തിന്റെ കൃപ നമ്മുടെ മേൽ ഉണ്ട്. **ആ (കരുണ)** നമ്മുടെ വർഗ്ഗത്തിനുവേണ്ടി അർപ്പിക്കപ്പെട്ട ഈ ബലിയും അതുമൂലമുള്ള പാപമോചനവും നൽകി. **സമാധാനം,** സ്വർഗ്ഗീയരുടേയും ഭൗമീകരുടേയും ഇടയിലും സ്വജാതികളുടേയും വിജാതികളുടേയും ഇടയിലും ആത്മാവിനും ശരീരത്തിനും ഇടയിലും ബലിയർപ്പണത്തിലൂടെ ഉണ്ടായ സമാധാനം. **സ്തോത്രം,** ക്രിസ്തു മാളികമുറിയിൽ വച്ച് നമുക്കുവേണ്ടി പിതാവിന് സ്തോത്രം നൽകിയപ്പോൾ അവൻ വാഴ്ത്തിയ അപ്പവും സ്തോത്രത്തിന്റെ കാസായും എടുത്ത് നമ്മൾക്ക് നൽകി എന്നിത്യാദി പൗലോസ് പറയുന്നു.

## അദ്ധ്യായം പത്ത്

### വിശുദ്ധ രഹസ്യങ്ങളേക്കുറിച്ച്

അദ്ധ്യായത്തിന്റെ ആരംഭത്തിൽ അതായത് കുർബ്ബാനയുടെ രണ്ടാം ഭാഗത്തിന്റെ ആരംഭം ഇപ്രകാരമാണ്. ***പിതാവാം ദൈവത്തിന്റെ സ്നേഹവും*** *ഏകജാതനായ പുത്രന്റെ കൃപയും (പരിശുദ്ധാത്മാവിന്റെ) സംബന്ധവും സഹവാസവും*. അവൻ അവരെ പരിശുദ്ധ ത്രിത്വത്തിന്റെ (കാവലിന്) ഭരമേൽപ്പിക്കുകയും മൂന്ന് സ്ലീബായാൽ അവരെ മുദ്രയിടുകയും ചെയ്യുന്നു. അതുമൂലം



അവർ വെടിപ്പോടും കറപുരളാതെയും നിൽക്കണം. പിതാവാം ദൈവത്തിന്റെ സ്നേഹം എന്ന് അവൻ പറയുന്നതിലൂടെ കാണിക്കുന്നത് പൗലോസ് ശ്ലീഹാ പറഞ്ഞതുപോലെ ദൈവം തന്റെ സ്നേഹം മൂലം പുത്രനെ മരണത്തിന് ഏൽപ്പിച്ചു കൊടുത്തു (എബ്രാ. 2:9) എന്നാണ്. ഏകജാതനായ പുത്രന്റെ കൃപ എന്നു പറയുന്നതിലൂടെ അർത്ഥമാക്കുന്നത് തന്റെ കൃപയാൽ പുത്രൻ മനുഷ്യർക്ക് മുഴുവനായി മരണത്തെ രുചിച്ചു എന്നാണ്. നാം അതിന് അർഹർ അല്ലാതിരുന്നിട്ടും തന്റെ കൃപയാൽ അവൻ നമ്മെ അവന്റെ പിതാവിന്റെ മക്കളാക്കിത്തീർത്തു. പരിശുദ്ധാത്മാവിന്റെ ആവാസവും സംബന്ധവും എന്ന് പറയുന്നത്: പരിശുദ്ധാത്മാവിന്റെ ആവാസത്താൽ ബലികളെ പൂർത്തിയാക്കുകയും സ്വീകരിക്കപ്പെടുകയും ചെയ്യുന്നു എന്നാണ് സൂചിപ്പിക്കുന്നത്. പിതാവാം ദൈവത്തിന്റെ സ്നേഹം (എന്ന് പറഞ്ഞതിനു ശേഷം) പുരോഹിതൻ നിർത്തുകയും അതായത് ജനത്തിന് ആമ്മീൻ എന്നു പറയുവാൻ കാരണവും, വിടവും, അവസരവും ഇടയും കൊടുക്കുന്നത് ഉചിതമല്ല. കാരണം ഇതൊരു പ്രാർത്ഥന അല്ല. എന്നാലോ ദൈവം തന്റെ സ്നേഹം മൂലം തന്റെ പുത്രനെ നൽകി (എന്നൊരു പ്രസ്താവനയാണ്).

വീണ്ടും, അറിവില്ലാത്ത പട്ടക്കാർ ഇവിടെ അധികമായി ചേർത്തുകൊണ്ട് പിതാവാം ദൈവത്തിന്റെ സ്നേഹവും വലിയവനായ ദൈവവും നമ്മുടെ രക്ഷകനുമായ യേശുമിശിഹായായ ഏകജാതനായ പുത്രന്റെ കൃപയും സംബന്ധവും ഇത്യാദി പറയും. വിശുദ്ധ മൽപ്പാന്മാരായ ഉറഹായിലെ യാക്കോബും മൂസലിന്റെ മൂശെയും മുകളിൽ നാം പഠിപ്പിച്ചതുപോലെയാണ് എഴുതിയിയിരിക്കുന്നത്. എന്നാൽ വലിയവനായ ദൈവം രക്ഷകനായ യേശുമിശിഹാ എന്നിവ അവരുടെ സ്വന്ത അധികാരപ്രകാരമാണ് കൂട്ടിച്ചേർത്തിരിക്കുന്നത്. വലിയവനും നമ്മുടെ രക്ഷകനുമായ യേശു മശിഹായുടെ കരുണ നിങ്ങളുടെ മേൽ ഉണ്ടായിരിക്കട്ടെ എന്ന് മറ്റൊരിടത്ത് പറയുമ്പോഴാണ് ജനങ്ങളുടെ മേൽ രണ്ടാമത് സ്ലീബാ വരയ്ക്കുന്നത്. ഇവിടെ അത് കൊണ്ടുവരുന്നതും ഇത് പറയുന്നതും വ്യർത്ഥവും അർത്ഥശൂന്യവും ക്രമമില്ലാത്തതുമാണ്.

പട്ടക്കാരൻ പിതാവാം ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും പരിശുദ്ധ റൂഹായുടെ സംബന്ധവും എന്ന് ജനത്തോട് പറയുമ്പോൾ അവർ മറുപടിയായി അവനോട് അവിടുത്തെ ആത്മാവിനോടും കൂടെ അതായത് നിന്റെ കൂടെയും (ഉണ്ടായിരിക്കട്ടെ) എന്ന് മറുപടി പറയുന്നു.

ഉടനെ പട്ടക്കാരൻ ആജ്ഞാപിച്ചുകൊണ്ട് ജനത്തോട് പറയുന്നു, **നമ്മുടെ മനസ്സുകളും ചിന്തകളും** ഹൃദയങ്ങളും ഉയരങ്ങളിലായിരിക്കണം. അതായത് വിശുദ്ധ രഹസ്യങ്ങൾ അവർക്ക് വെളിവാക്കപ്പെട്ടു, സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറക്കപ്പെട്ടു, ആത്മീയ സൈന്യങ്ങളും  വിശുദ്ധന്മാരുടെ ആത്മാക്കളും വിശുദ്ധ രഹസ്യങ്ങളുടെ ബഹുമാനത്തിനായി ഇറങ്ങി വന്നു. നമ്മുടെ മനസ്സുകളും വിചാരങ്ങളും ഉയരങ്ങളിലായിരിക്കണം താഴെ ഭൗമിക കാര്യങ്ങളിലായിരിക്കരുത്. സ്വർഗ്ഗീയ കാര്യങ്ങളേക്കുറിച്ച് നാം ചിന്തിക്കണം അങ്ങനെ ഭൗമീകമായത് വിശുദ്ധീകരിക്കപ്പെടണം. ഭൗമികമായവയെ ത്യജിച്ചതിനു ശേഷം നമ്മുടെ മനസ്സുകളും വിചാരങ്ങളും ചിന്തകളും ഹൃദയങ്ങളും ഉയരങ്ങളിലുള്ള സകലത്തിന്റേയും ഉടയവനായ ദൈവത്തിലേക്കായിരിക്കണം.

ഉടൻ ജനം മറുപടി പറയുന്നു **അവ കർത്താവിങ്കലാകുന്നു.** ഉറഹായിലെ യാക്കോബ് പറയുന്നു, അവ കർത്താവിങ്കലാകുന്നു. കാരണം പുത്രന്റെ മനുഷ്യാവതാരത്തിലൂടെ അവൻ നമ്മെ രക്ഷിച്ചു. വീണ്ടും നാം പിതാവിന്റെ അടുക്കലേക്കാണ് കാരണം അവന്റെ കൃപ നമ്മുടെ മേലുണ്ട്. വീണ്ടും, നാം

അവന്റെ അടുത്തേക്കാണ് കാരണം നിങ്ങളുടെ പേർ സ്വർഗ്ഗത്തിൽ എഴുതപ്പെട്ടിരിക്കുന്നതിനാൽ നിങ്ങൾ സന്തോഷിപ്പിൻ എന്ന് (എഴുതപ്പെട്ടിരിക്കുന്നതുപോലെ) മാമോദീസായിലൂടെ ഞങ്ങളുടെ മേൽ എഴുതിയ പുത്രത്വം എന്ന പരിശുദ്ധാത്മാവിന്റെ മുദ്ര ഞങ്ങളുടെ മേൽ ഉണ്ട്.

വീണ്ടും, യേശു മിശിഹാ എന്ന പാറക്കലീത്താ നമുക്ക് സ്വർഗ്ഗത്തിൽ ഉണ്ട്. പാറക്കലീത്താ എന്നാൽ അപേക്ഷിക്കുന്നവൻ, ആശ്വാസകൻ, അല്ലെങ്കിൽ പാപമോചനം നൽകുന്നവൻ എന്നിങ്ങനെയാണ്. ഒരു തരത്തിൽ (പറഞ്ഞാൽ) പ്രതിഫലം നൽകുന്നവൻ എന്നാണ്. മറ്റുള്ളവർ പറയുന്നു ഞങ്ങൾ കർത്താവിനോടുകൂടയാണ്. ജനം പട്ടക്കാരനോട് പറയുന്നു ഇപ്പോൾ ഞങ്ങളുടെ കണ്ണുകളും ഹൃദയങ്ങളും കർത്താവിലേക്കാകുന്നു. പുത്രൻ കൃപയും സ്നേഹവും തന്റെ മനുഷ്യാവതാരത്തിലൂടെ പൂർത്തിയാക്കി പിതാവിന്റെ അടുക്കലേക്ക് കരേറി അവനോടൊത്തുള്ള സാഹോദര്യത്തിന് നമ്മെ അർഹരാക്കി. മൂസലിലെ മൂശെ ബർകീഫാ പറയുന്നു. നമുക്ക് കർത്താവിങ്കലുണ്ട് നാം കർത്താവിലേക്കാകുന്നു ഈ മറുപടികൾ ശരിയല്ല. കാരണം നിങ്ങൾക്കുള്ളത് കർത്താവിലുണ്ട് എന്നോ നമ്മുടേത് കർത്താവിങ്കൽ ആയിരിക്കട്ടെ എന്നോ പട്ടക്കാരൻ പറയുന്നില്ല. അതുകൊണ്ട് ഞങ്ങളുടേത് കർത്താവിൽ ആകുന്നു എന്ന് അവനോട് അവർ മറുപടി പറയും. നമ്മുടേത് കർത്താവിലാകുന്നു എന്ന് അവൻ പറഞ്ഞിരുന്നെങ്കിൽ ഞങ്ങൾ കർത്താവിലേക്ക് ആകുന്നു എന്ന് അവർ ശരിയായി മറുപടി പറഞ്ഞേനേ. അതുകൊണ്ട് ഈ (രണ്ടു) മറുപടികളും ശരിയല്ല. എന്നാൽ പട്ടക്കാരൻ നമ്മുടെ മനസ്സുകളും, ഹൃദയങ്ങളും ഉയരങ്ങളിൽ ആയിരിക്കട്ടെ എന്ന് പറയുമ്പോൾ അവ കർത്താവിലാകുന്നു എന്ന് ജനം പറയുന്നത് ന്യായമാണ്. അതായത് നീ കൽപ്പിച്ച് പറഞ്ഞത് പോലെ ഞങ്ങളുടെ മനസ്സുകളും, ഹൃദയങ്ങളും, വിചാരങ്ങളും ഉയരങ്ങളിൽ ആയിരിക്കട്ടെ. നീ പറഞ്ഞതുപോലെ അവ കർത്താവിലേക്കാകുന്നു. ഇതാകുന്നു ശരിയായ മറുപടി.

പിന്നീട് പട്ടക്കാരൻ കൂട്ടിച്ചേർക്കുന്നു, **ഭയത്തോടുകൂടി കർത്താവിനെ നാം സ്തോത്രം ചെയ്യണം.** അതായത് ഭയത്തോടു കൂടി കർത്താവിനെ സ്തോത്രം ചെയ്യണമെന്ന് മൂന്ന് കാരണങ്ങളാൽ അവൻ ജനത്തോട് ആഹ്വാനം ചെയ്യുന്നു. ഒന്ന് മറഞ്ഞിരുന്ന വിശുദ്ധ രഹസ്യങ്ങൾ വെളിപ്പെട്ടിരിക്കുന്നു. രണ്ട്, മാലാ



ഖമാർ ഇറങ്ങി വന്ന് വിശുദ്ധ രഹസ്യങ്ങൾക്ക് ചുറ്റും നിൽക്കുന്നു. മൂന്ന്, ഈ മഹത്തായ ദാനങ്ങളെ കർത്താവ് നമുക്ക് നൽകിയതുകൊണ്ട്.

അതുകൊണ്ട് ജനം അവനോട് മറുപടി പറയും, **അത് യുക്തവും ന്യായവും ആകുന്നു**. അതായത്, നീ പറഞ്ഞതുപോലെ അവ ന് സ്തോത്രം ചെയ്യുന്നത് യുക്തവും ന്യായവും ആകുന്നു. കാരണം അവരെല്ലാവരും അവനെ സ്തുതിക്കുന്നവരാകുന്നു (ആരാധകരാകുന്നു). വീണ്ടും അവൻ നമ്മൾക്ക് ചെയ്യുന്ന നന്മകൾക്ക് എല്ലായ്പ്പോഴും ഇടവിടാതെ ദൈവത്തിന് സ്തുതി കരേറ്റേണ്ടത് യുക്തവും ന്യായവും ആകുന്നു.

താനും ജനം മുഴുവനും കൂടെ കൂടിച്ചേർന്ന് ഒരു ശരീരമായിത്തീർന്നു എന്ന് പട്ടക്കാരൻ കാണുന്നതുകൊണ്ട് അവൻ അവരുടെ സമ്മതം വാങ്ങി വണങ്ങിക്കൊണ്ട് അവർക്കുവേണ്ടി ഈ ബലിയെ അണച്ചുകൊണ്ട് തീർച്ചയായും നിന്നെ സ്തുതിക്കുന്നത് യുക്തവും ന്യായവുമാകുന്നു എന്നിത്യാദി പറഞ്ഞുകൊണ്ട് അവന്റെ കർത്താവിനെ സ്തോത്രം ചെയ്യുന്നു. വിഭജിച്ചുകൂടാൻ പാടില്ലാത്ത രമ്യതയിൽ പട്ടക്കാരനും ജനവും എത്തിച്ചേർന്നതിനു ശേഷം പട്ടക്കാരൻ രഹസ്യാത്മകമായ കുർബ്ബാനയുടെ രണ്ടു ഭാഗമുള്ള ശുശ്രൂഷ ആരംഭിക്കുന്നു. ഒന്ന് കുർബ്ബാനയുടെ വിശുദ്ധീകരണം രണ്ട് അനുസ്മരണയുടേത്.

(തുടരും)



**രാജ്യത്തിന്റെ പരമോന്നത നീതിപീഠമായ സുപ്രീം കോടതിയുടെ അന്തിമ വിധിക്കെതിരെ നിയമം കൊണ്ടുവരാനുള്ള കേരളാ സർക്കാരിന്റെ നീക്കത്തെ ഞാലിയാകുഴി ദയറായിൽ ചേർന്ന കോട്ടയം ഭദ്രാസന വൈദികരുടെയും മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെയും ഭദ്രാസന കൗൺസിലംഗങ്ങളുടെയും യോഗം പ്രതിഷേധിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് അദ്ധ്യക്ഷത വഹിച്ചു.**

"ഒരിടവക വികാരി ആ ഇടവകയുടെ മാനേജരോ ഉടമസ്ഥനോ അല്ല. ഇടവകയുടെ ഇടയൻ എപ്പിസ്കോപ്പായാണ്. എപ്പിസ്കോപ്പായെ കൂടാതെ ഇടവകയില്ല. ഇതാണ് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം. ഇത് മനസിലാക്കാതെയാണ് ചില കോടതിവിധികളിലും ഇടവകക്കാർക്ക് ഇഷ്ടമുള്ള മെത്രാപ്പോലീത്തായെ സ്വീകരിക്കാം എന്ന വിധിയുണ്ടാക്കിയിരിക്കുന്നത്. അതുകൊണ്ട് ഇടവക എപ്പിസ്കോപ്പായുടേതാണെന്നർത്ഥമില്ല. കശീശാ പ്രെസ്ബിറ്ററി എന്നു പറയുന്ന സമൂഹത്തിന്റെ അംഗമാണ്. എപ്പിസ്കോപ്പാ എപ്പിസ്കോപ്പൽ കോളജ് എന്ന് പറയുന്ന സമൂഹത്തിന്റെ അംഗമാണ്. ശെമ്മാശ്ശനും ശുശ്രൂഷക സമൂഹത്തിന്റെ അംഗമാണ്. ഈ മൂന്നു സമൂഹങ്ങളും നിലകൊള്ളുന്നത് സഭയാകുന്ന വലിയ സമൂഹത്തിന്റെ കെട്ടുപണിക്കും ആത്മീയ വർദ്ധനയ്ക്കും വേണ്ടിയാണ്."

**– ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**



## ഡോ. എൽസി ഫിലിപ്പ് അന്തരിച്ചു



തിരുവനന്തപുരം: പ്രമുഖ ശിശുരോഗ വിദഗ്ധയും തിരുവനന്തപുരം മെഡിക്കൽ കോളജ് മുൻ പ്രിൻസിപ്പലുമായ ഡോ. എൽസി ഫിലിപ്പ് (88) അന്തരിച്ചു. സംസ്കാരം മാർച്ച് 9-ന് പാറ്റൂർ സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്നു.

വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ മുൻ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗവും ഇന്ത്യൻ അക്കാഡമി ഓഫ് പീഡിയാട്രിസിന്റെ സംസ്ഥാന പ്രസിഡന്റുമായിരുന്നു..

കൈപ്പട്ടൂർ പണ്ടകശാലയിൽ പരേതനായ റിട്ട. പിഡബ്ല്യുഡി എൻജിനീയർ ഫിലിപ്പ് കോശിയാണ് ഭർത്താവ്. മക്കൾ: ഡോ കോശി ഫിലിപ്പ് (പ്രൊഫ & ഹെഡ് ഗവ ഡെന്റൽ കോളേജ് ആലപ്പുഴ), ഡോ. സൂസൻ ഫിലിപ്പ് (അസോ. പ്രൊഫസർ ഓഫ് ഒഫ്താൽമോളജി, ഗവൺമെന്റ് മെഡിക്കൽ കോളജ് തിരുവനന്തപുരം), അലക്സ് അജിത്ത് ഫിലിപ്പ് (ഡയറക്ടർ, MAMRE ടെക്നോളജിസ്), ആൻ എലിസബത്ത് എബ്രഹാം (മാനേജ്മെന്റ് കൺസൾട്ടന്റ്, U K).

മരുമക്കൾ: ഡോ എലിസബത്ത് കോശി( പ്രിൻസിപ്പൽ, SMIDS കുലശേഖരം) ജോർജ് അലക്സാണ്ടർ (അഡീഷണൽ ഡയറക്ടർ കൃഷിവകുപ്പ്), സൂസൻ കോശി (കേരള സ്റ്റേറ്റ് ഐ ടി മിഷൻ), എബി ജേക്കബ് എബ്രഹാം (റിസർച്ച് ഇൻജിനീയർ UK). ചെറു മക്കൾ: ഡോ നമിത എലിസബത്ത് കോശി, ഫിലിപ്പ് അശോക് അലക്സ്, മേഴ്സി എബ്രഹാം, മിഖാ മറിയം ജോർജ്, ഐസക്ക് എബ്രഹാം.

## ഡോക്ടർക്ക് ആദരം അർപ്പിക്കാൻ എന്റെ മനസ് വെമ്പുന്നു

### ലെനി ജോസഫ്

ഡോക്ടർ എൽസി ഫിലിപ്പ് വിടവാങ്ങി. എന്റെ ഹൃദയത്തിൽ സൂക്ഷിച്ച പേരാണ് അവരുടേത്. ഡോ. എൽസി ഫിലിപ്പിനെ കാണാൻ എന്റെ അച്ഛനും മറ്റെയമ്മച്ചി എന്നു ഞാൻ വിളിക്കുന്ന വല്യമ്മച്ചിക്കുമൊപ്പം ഡോക്ടറുടെ വീടിന്റെ വരാന്തയിലെ നീണ്ട കാത്തിരിപ്പ് മറക്കാനാകില്ല. ചിലപ്പോൾ ഡോക്ടർ ആശുപത്രിയിൽ നിന്ന് എത്തിയിട്ടുണ്ടാകില്ല. അവരുടെ വീട്ടിലെ സ്വീകരണമുറിയിലെ ലാൻഡ് ഫോൺ ശബ്ദിക്കുമ്പോൾ ആളുകൾ ആകാംക്ഷയോടെ തിരക്കുന്നതും ഇന്നലെയെന്നപോലെ ഓർക്കുന്നു.

പ്രൈമറി വിദ്യാഭ്യാസ കാലത്ത് തുടരെത്തുടരെയുണ്ടാകുന്ന പനിയും ഛർദ്ദിയുമായിരുന്നു രോഗം. അതുമൂലമുണ്ടാകുന്ന ആശുപത്രിവാസം. രോഗം പഠനത്തെപ്പോലും ബാധിച്ച കാലം. പല ഡോക്ടർമാരെ കാണിച്ചിട്ടും രോഗം കണ്ടുപിടിക്കാനാകാതെ അലഞ്ഞു. ഒടുവിലാണ് കോട്ടയം മെഡിക്കൽ കോളജ് ആശുപത്രിയിലെ ശിശുരോഗ വിദഗ്ധയായ എൽസി ഫിലിപ്പിനെ കാണുന്നത്. എക്സ്റേയിലൂടെ രോഗനിർണ്ണയം. കുടൽ ചുരുങ്ങിക്കിടക്കുന്നു. ഒന്നര വർഷം തുടർച്ചയായി മരുന്നു കഴിക്കാൻ നിർദ്ദേശം. അത് പൂർത്തിയാക്കി വീണ്ടും എക്സറെയെടുത്തപ്പോൾ വീണ്ടും ആറു മാസം കൂടി മരുന്നു കഴിക്കണമെന്ന് ഡോക്ടർ. രോഗം ഭേദമായിക്കഴിഞ്ഞു രക്ഷിതാക്കൾക്കുള്ള ഡോക്ടറുടെ നിർദ്ദേശം: 'അവന് ഇനി ഇഷ്ടം പോലെ കപ്പയും ചോറും കൊടുക്കുക.'

അടുത്തയിടെ എനിക്ക് ഡോക്ടറെ കാണണമെന്ന് വലിയ ആഗ്രഹമായിരുന്നു. എവിടെയാണെന്നറിയാൻ പലരോടും ചോദിച്ചു. അവർക്കൊന്നും അറിയില്ലായിരുന്നു. എവിടെയാണെങ്കിലും പോയി ഡോക്ടർക്ക് ആദരം അർപ്പിക്കാൻ എന്റെ മനസ് വെമ്പുന്നു. ❑

### ആറു പതിറ്റാണ്ട് നീണ്ട ആതുരശുശ്രൂഷ

# ഡോ. എൽസി ഫിലിപ്പ്: പാവങ്ങളോട് കരുണകാട്ടിയ ശിശുരോഗ വിദഗ്ധ

തിരുവനന്തപുരം: അസാധാരണ പ്രാഗൽഭ്യവും പാവങ്ങളോട് അലിവുമുള്ള ശിശുരോഗ വിദഗ്ധയായിരുന്നു ഡോ. എൽസി ഫിലിപ്പ്. കോട്ടയം തിരുവനന്തപുരം മെഡിക്കൽ കോളജ് ആശുപത്രികളിലെ ആതുര ശുശ്രൂഷാ രംഗത്ത് അവരുടെ സംഭാവന വലുതാണ്. മെഡിക്കൽ കോളജ് ആശുപത്രികളിൽ 30 വർഷത്തെ സേവനത്തിനു ശേഷം വിരമിച്ചശേഷം 30 വർഷം സ്വകാര്യ ആശുപത്രികളിൽ സേവനം അനുഷ്ഠിച്ചു. കോട്ടയം ജില്ലാ ആശുപത്രിയിൽ മെഡിക്കൽ കോളജിനു തുടക്കം കുറിക്കുന്ന സമയത്ത് ആശുപത്രി സൂപ്രണ്ടായിരുന്നു. 15 വർഷം കോട്ടയം മെഡിക്കൽകോളജ് ആശുപ്രതിയിലെ പിഡിയാട്രിക് വിഭാഗം മേധാവിയായിരുന്നു. തുടർന്ന് തിരുവനന്തപുരം എസ്എടി ആശുപത്രിയിൽ പീഡിയാട്രിക് വിഭാഗം മേധാവി. മെഡിക്കൽകോളജ് ആശുപത്രിയിൽ ഉൾപ്പെടെ ശിശു വികസനകേന്ദ്രം ആരംഭിക്കുന്നതിന് നേതൃത്വം വഹിച്ചു.

1986-ൽ തിരുവനന്തപുരം മെഡിക്കൽ കോളജ് പ്രിൻസിപ്പലായി. വിരമിച്ച ശേഷം പട്ടം എസ്.യു.ടി. ആശുപത്രിയിൽ ചീഫ് പീഡിയാട്രിഷ്യനായി 10 വർഷവും കിംസ് ആശുപ്രതിയിൽ 15 വർഷവും പ്രവർത്തിച്ചു.

മാനസിക വെല്ലുവിളി നേരിടുന്ന കുട്ടികൾക്കായി ഓർത്തഡോക്സ് സഭ മരിയോൺ പ്ലേ ഹോം എന്ന സ്ഥാപനം ആരംഭിച്ചപ്പോൾ അതിന്റെ നേതൃത്വം വഹിച്ചു. സ്ഥാപനത്തെ 200 കുട്ടികളുള്ള പ്രസ്ഥാനമായി വളർത്തുന്നതിൽ ഡോ. എൽസിക്കു വലിയ പങ്കുണ്ട്. ആർസിസിയിലെ കാൻസർ രോഗികൾക്കായി പാലിയേറ്റീവ് കെയർ പ്രവർത്തനവും നടത്തി. ലോകാരോഗ്യ സംഘടനയുടെ ബേബി ഫ്രണ്ട്ലി ഹോസ്പിറ്റൽ ഇനിഷ്യേറ്റീവ് പദ്ധതിയുടെ കേരളത്തിലെ ആദ്യത്തെ കോഓർഡിനേറ്ററായിരുന്നു. ചാത്തന്നൂർ കോയിപ്പുറം കുടുംബാംഗം കൂടിയാണ് ഡോ എൽസി.

'രോഗമുള്ള കുട്ടിയെ മറ്റുള്ളവരിൽ നിന്ന് ഒറ്റ നോട്ടത്തിൽ തിരിച്ചറിയാൻ കഴിഞ്ഞാൽ ശിശുചികിൽസയിലെ ആദ്യ പടവ് നിങ്ങൾ കയറിക്കഴിഞ്ഞു'വെന്നു ശിഷ്യരോട പറയുമായിരുന്ന ഗുരുനാഥയായി ഡോ. എൽസി ഫിലിപ്പിനെ മുൻ മുഖ്യമന്ത്രി സി. അച്യുതമേനോന്റെ പുത്രനും എൽസി ഫിലിപ്പിന്റെ ശിഷ്യനുമായ ഡോ. വി. രാമൻകുട്ടി അനുസ്മരിക്കുന്നു. ആശുപത്രിയിൽ കുട്ടികളുടെ ദരിദ്രരായ അമ്മമാരോട് അവർ അങ്ങേയറ്റത്തെ സഹാനുഭൂതിയോടെ പെരുമാറി. അവരെ സഹായിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

# ഡോ. എൽസി ഫിലിപ്പ്: കാരുണ്യം പകർന്ന ധീര വനിത

ഡോ. എസ്. എസ്. ലാൽ

മെഡിക്കൽ കോളേജിൽ പഠിക്കുന്ന കാലം. അന്ന് ഞാൻ കോളേജ് യൂണിയൻ ചെയർമാൻ ആയിരുന്നു. എനിക്ക് ശേഷം ചെയർമാനായ ശ്രീജിത് അന്ന് എന്റെ യൂണിയനിൽ കൗൺസിലറാണ്. ഡോ: എൽസി ഫിലിപ്പ് എന്ന മഹതിയായിരുന്നു കോളേജ് പ്രിൻസിപ്പൽ. എനിക്കും ശ്രീജിത്തിനും മുന്നിൽ ഒരു പ്രധാന വിദ്യാർത്ഥി പ്രശ്നം ഉണ്ടായിരുന്നു. അത് പരിഹരിക്കാനുള്ള ഓട്ടത്തിലായിരുന്നു ഞങ്ങൾ.

എന്റെയും ശ്രീജിത്തിന്റെയും വാക്സാമർത്ഥ്യം നന്നായി ഫലിച്ചിരുന്ന കാലം. വിദ്യാർത്ഥികളുടെ ആ വലിയ പ്രശ്നവുമായി പ്രിൻസിപ്പലിനെ ഞങ്ങൾ കണ്ടു. നടപ്പുള്ള കാര്യമല്ലെന്ന് പ്രിൻസിപ്പൽ. നടത്താതെ പിന്മാറില്ലെന്ന് ഞങ്ങൾ. നന്നായി പഠിപ്പിക്കുകയും ഒരമ്മയുടെ സ്നേഹത്തോടെ പെരുമാറുകയും പരിചയക്കാരുടെയോ ബന്ധുക്കളുടെയോ രോഗകാര്യവുമായി ആശുപത്രിയിൽ ചെന്നാൽ സഹായിക്കുകയും ചെയ്ത സ്നേഹനിധിയായ അദ്ധ്യാപിക. ഒരു പരിധിക്കപ്പുറം മാഡവുമായി തർക്കിക്കാനോ വഴക്കിടാനോ കഴിയില്ല. പുറത്ത് ഞങ്ങളെ സമ്മർദ്ദത്തിലാക്കി കുറച്ച് വിദ്യാർത്ഥികളും ഉണ്ട്. ഞങ്ങൾ വെട്ടിലായി.

ഒടുവിൽ കോളേജ് സമയം അവസാനിച്ചു. 'എന്നാൽ നിങ്ങൾ ഇവിടെത്തന്നെയിരുന്നോ' എന്ന് പറഞ്ഞ് പ്രിൻസിപ്പൽ ബാഗുമെടുത്ത് വീട്ടിൽ പോയി. ഞാനും ശ്രീജിത്തും വിട്ടില്ല. പിന്നാലേ പോയി. മാഡത്തിന്റെ വീട്ടിലെ ഓഫീസ് മുറിയിൽ കയറിക്കണ്ടു. 'രണ്ടുപേരും എന്തൊക്കെ നാവെടുത്താലും ഞാൻ ഒപ്പിടില്ല' എന്ന് മാഡം. 'എന്നാൽ ഇനി ഇവിടെയിരിക്കും' എന്ന് ഞങ്ങളുടെ മറുപടി. എങ്കിൽ ഇവിടെയിരുന്നോ എന്ന് പറഞ്ഞ് മാഡം വീടിനകത്തേയ്ക്ക് പോയി.

രാത്രിയായി. ഞങ്ങൾക്കും വീട്ടിൽ പോയി പഠിക്കേണ്ടതുണ്ട്. ആ മുറിയിൽ ഇടയ്ക്കിടെ കൊതുകുകടിയുണ്ട്. നല്ല വിശപ്പും. അങ്ങനെ വിഷമിച്ചിരിക്കുമ്പോൾ പിന്നിൽ ഒരു ആളനക്കം. തിരിഞ്ഞുനോക്കിയപ്പോൾ ഫിലിപ് കോശി സർ. പി.ഡബ്ല്യൂ.ഡി ചീഫ് എഞ്ചിനീയർ. അദ്ദേഹം ചിരിച്ചു. 'പ്രിൻസിപ്പലിന്റെ ഭർത്താവിന് ഇതിലെന്തു കാര്യം' എന്നൊന്നും ഞങ്ങൾ ചോദിച്ചില്ല. എങ്കിലും മസിലുപിടിച്ച് ഗൗരവത്തോടെ ഇരുന്നു.

'വിശപ്പുണ്ടെങ്കിൽ ഭക്ഷണം കഴിക്കാം' പുഞ്ചിരിയോടെ അദ്ദേഹം പറഞ്ഞു.

'ഇല്ല, ഭക്ഷണം കഴിക്കാനല്ല ഞങ്ങൾ വന്നത്. മാഡത്തിന്റെ ഒപ്പ് കിട്ടിയിട്ടേ പോകൂ.' ഞങ്ങൾ ദൃഢ സ്വരത്തിൽ പറഞ്ഞു. വിശപ്പ് നന്നായി അലട്ടുന്നുണ്ടെങ്കിലും മുഖത്തെ ഗൗരവം കുറച്ചില്ല. അദ്ദേഹം തിരികെപ്പോയി. ഭക്ഷണം വേണ്ടെന്ന് പറഞ്ഞത് മണ്ടത്തരമായോയെന്ന് ഞങ്ങൾക്ക് കുറച്ചെങ്കിലും തോന്നാതിരുന്നില്ല. ഭക്ഷണം കഴിച്ചിട്ടും സമരം ചെയ്യാവുന്നതേ ഉണ്ടായിരുന്നുള്ളൂ. പക്ഷേ പോയ ബുദ്ധി തിരിച്ചു പിടിക്കാൻ കഴിയില്ലല്ലോ.

വീണ്ടും കൊതുകു കടി, വിശപ്പ്, നിരാശ.

അതാ, അകത്തു നിന്നുള്ള കതക് തുറക്കുന്നു. മാഡം തന്നെ വരുന്നു.

'വാ പിള്ളേരേ, ഞാൻ ഭക്ഷണം ശരിയാക്കിയിട്ടുണ്ട്. വന്ന് കഴിക്ക്. ഭക്ഷണം കഴിക്കുമ്പോൾ നമുക്ക് പ്രശ്നം ബാക്കി ചർച്ച ചെയ്യാം.'

'പ്രശ്നം ചർച്ച ചെയ്യാമെന്ന് മാഡം പറഞ്ഞതുകൊണ്ടും നിർബന്ധിച്ചു വിളിക്കുന്നതു കൊണ്ടും മാത്രം ഞങ്ങൾ വരാം. അല്ലാതെ വിശപ്പുള്ളതു കൊണ്ടല്ല.' ഞാനും ശ്രീജിത്തും ഒരുമിച്ചാണ് അത് പറഞ്ഞത്. പ്രശ്നം പരിഹരിക്കാൻ എന്തിനും തയ്യാറായിരുന്നു. അത് ഭക്ഷണമായാൽ എതിർക്കേണ്ടതില്ലല്ലോ.

ചപ്പാത്തിയും ചിക്കൻ ഫ്രൈയും സ്വപ്നം കണ്ടെങ്കിലും കഞ്ഞിയും പയറും രുചിയോടെ കഴിച്ചു. ഫിലിപ്പ് കോശി സാറിന്റെ ഇടപെടൽ കാരണം പ്രശ്നം രമ്യമായി പരിഹരിച്ചു. വിദ്യാർത്ഥികൾക്കും സന്തോഷമായി.

ശാന്തത നിറഞ്ഞ മുഖമുള്ള എൽസി ഫിലിപ്പ് എന്ന വനിത അതീവ

**വിദ്യാർത്ഥികളെ അമ്മയെപ്പോലെ സ്നേഹിച്ച പ്രിയ അദ്ധ്യാപിക. കുഞ്ഞുങ്ങളെയും മാതാപിതാക്കളെയും ഒരുപോലെ സന്തോഷിപ്പിച്ച ശിശുരോഗ വിദഗ്ദ്ധ. ഭീഷണികൾക്കു മുന്നിൽ പതറാത്ത ഉദ്യോഗസ്ഥ**



ധൈര്യശാലിയായിരുന്നു. 1986-ൽ ഞാനും ശ്രീജിത്തുമൊക്കെ നയിച്ചിരുന്ന ഒരു മെഡിക്കൽ സമരത്തെ രാഷ്ട്രീയമായി എതിർത്ത ഒരു വിദ്യാർത്ഥി സംഘടന ആലപ്പുഴ മെഡിക്കൽ കോളേജിലെ വിദ്യാർത്ഥികളെ ആക്രമിച്ചു. സമരത്തിൽ പങ്കെടുത്തതിന്. അവരുടെ ബൈക്കുകളും പരീക്ഷ സർട്ടിഫിക്കറ്റുകളും കത്തിച്ചു. പിറ്റേ ദിവസം മെഡിക്കൽ സമൂഹത്തിന്റെ, തിരുവനന്തപുരം കണ്ട, ഏറ്റവും വലിയ പ്രതിഷേധ ജാഥ നടന്നു. മുൻ നിരയിൽ നിന്ന് നയിക്കാൻ പ്രിൻസിപ്പൽ ഡോ: എൽസി ഫിലിപ്പ് ഉണ്ടായിരുന്നു. തുടർന്ന് സർക്കാരിന്റെ പ്രതികാര നടപടികൾ വന്നപ്പോഴും അവർ തെല്ലും ഭയന്നില്ല.

ജനീവയിൽ ജീവിക്കുമ്പോൾ ഒരു മെസേജ് കിട്ടി. ഡോ: എൽസി ഫിലിപ്പിന് എന്നോട് സംസാരിക്കണമെന്ന്. മാഡത്തിന്റെ ഏറ്റവും ഇളയ മകൾ ആനി എബ്രഹാമാണ് സന്ദേശമയച്ചത്. ഉടൻ തന്നെ ഞാൻ ഫോണിൽ വിളിച്ചു സംസാരിച്ചു. പിന്നെ നാട്ടിൽ വന്നപ്പോൾ പലപ്രാവശ്യം നേരിൽ കണ്ടു.

കുറച്ചു നാൾ മുമ്പ് കണ്ടപ്പോൾ ഓർമ്മ പ്രശ്നം ചെറുതായി ഉണ്ടായിരുന്നെങ്കിലും തലേവർഷം എന്റെ അമ്മയെ കണ്ട കാര്യം മാഡം ഓർത്തുപറഞ്ഞു. അത് ശ്രീജിത്തിന്റെ ക്ലിനിക്കിൽ വച്ചായിരുന്നു. രണ്ടു പേരും പ്രമേഹരോഗത്തിന് ശ്രീജിത്തിന്റെ ചികിത്സയിലായിരുന്നു.

മരണശേഷം മാഡത്തിന്റെ വീട്ടിൽ പോയിരുന്നു. മാഡത്തിന്റെ മക്കളായ കോശി ഫിലിപ്പ്, സൂസൻ ഫിലിപ്പ്, അലക്സ് ഫിലിപ്പ് എന്നിവരെ കണ്ടു. ഇന്നത്തെ കുറിപ്പിലെ സംഭവങ്ങളുടെ പല വരികളും പൂരിപ്പിച്ചത് അവരുടെ കൂടി ഓർമ്മകളായിരുന്നു. ഏറ്റവും ഇളയ മകൾ ആനി എബ്രഹാം വീട്ടിലില്ലായിരുന്നു. സൂസൻ ഫിലിപ്പ് എന്റെ ജൂനിയറായി മെഡിക്കൽ കോളേജിൽ പഠിച്ചിരുന്നു. ഒരേ സമയം പ്രിൻസിപ്പലിന്റെ മകളായും സമരം ചെയ്യുന്ന മെഡിക്കൽ വിദ്യാർത്ഥിയുമായി നിൽക്കാൻ പാവം പെട്ട പാട് ചെറുതല്ല.

ഡോ: എൽസി ഫിലിപ്പിന്റെ നിര്യാണം മെഡിക്കൽ വിദ്യാഭ്യാസ രംഗത്തെ ഒരു നല്ല കാലഘട്ടത്തിന്റെ കൂടി അവസാനമാണ്.

ഇന്ന് വനിതാ ദിനമാണ്. മെഡിക്കൽ രംഗത്ത് ഞങ്ങൾ കണ്ട വനിതകളിൽ ഏറ്റവും മുൻനിരയിൽ ഡോ. എൽസി ഫിലിപ്പ് എന്നും ഉണ്ടായിരുന്നു. വിദ്യാർത്ഥികളെ അമ്മയെപ്പോലെ സ്നേഹിച്ച പ്രിയ അദ്ധ്യാപിക. കുഞ്ഞുങ്ങളെയും മാതാപിതാക്കളെയും ഒരുപോലെ സന്തോഷിപ്പിച്ച ശിശുരോഗ വിദഗ്ദ്ധ. ഭീഷണികൾക്കു മുന്നിൽ പതറാത്ത ഉദ്യോഗസ്ഥ.

ആദരാഞ്ജലി.

❑

Church Calendar

# "Power of Heavenly Crumbs in Earthly Abundance"

## (Faith of the Canaanite Woman : Fourth Sunday of Great Lent)
## Matthew 15:21-31



**Fr. Geevarghese Thomas**

Some of the healings from Jesus highlighted the unparalleled faith of the person who sought divine help for others. Here, the account of the Canaanite woman or mentioned as Syrophoenician woman in Mark and Luke, befits the quality of seeking divine help not for self. When our faith in Lord, work miracles in other's life, it is a transcending function of partaking in the synergy of the Holy Trinity's one Will. Whereas, the faith mentioned here is not mere a subjective quality, but primarily an object for which God's Revelation (through Incarnation) becomes the subject. This truth is only perceived by those, who have faith (gradually develop) in Lord by the virtue of creation. On perceiving this truth, they transcend the conditional and consequential thoughts affecting their prayers or faith. Let's see what stages the Canaanite woman has underwent in exemplifying the unparalleled faith.

**Reflections**

**1. An unworthy identity versus a truthful prayer.**

The woman described in the synoptic Gospels is a gentile. Being a gentile, she has certain limitations and misfortune in cherishing the favors as experienced by Israelites or Jewish people in certain matters. Though she is stricken by fate for her identity, she has dared to come before the Messiah with her truthful petition. Her underprivileged identity didn't become a hindrance in approaching Lord Jesus. This also puts forward a message for some higher class members who were bearing the Jewish identity and were not able to witness or confess Jesus as the Messiah and the Kind of Israel.

Today, we all bear a Christian identity. But are we able to validate our identity by the works of faith and mission in today's pluralistic society? We are facing a dual challenge. Unfortunately, we can see many young minds who are privileged with the fate of being born into an Apostolic Faith Tradition, being ignorant are forsaking the same by self or others' influence. The Church (clergies and faithful) must be realising its responsibility in continuing the roots of Orthodoxy. Another big challenge is to limit our Christian identity with a formal practice of attending Liturgies. Aren't we entrusted with a bigger community of God's creation? Does our faith walk the precepts of Christ's Love for the people devoid of hope and privileges? Do we prefer to remain ritualistic? The Christian identity is a dynamism which initiates from the didactic system to a pragmatic system, where we ourselves become a liturgy. The insensitivity towards the sufferings of other Christian denominations, the passivity in encompassing the underprivileged, irrespective of their religion, caste and class, are the signs of hypocrisy in bearing a Christian identity. Our faith must be a "*Shubkono*" (reconciliation), which unites everyone and everything in our prayers and praxis. We must be mindful of our gifted identity and must be able to transmit the baton of faith as channels of blessings in other's life.

**2. Persistent prayers versus a series of Faith test.**

When the Canaanite woman approached Jesus and put forward her plea, He didn't answer anything. The first plea was responded with a silence. Again, the disciples intervene and ask Jesus to send her away. But Jesus says- *"I was sent only to the lost sheep of the house of Israel."* The intercession (second plea) was responded with an indirect message. And again, she came and knelt before Him saying - *"Lord, help me. He answered, It is not fair to take the children's food and throw it to the dogs. She said, Yes, Lord, yet even the dogs eat the crumbs that fall from their masters' table."* Now this third time, Jesus spoke to her directly and she was typically humiliated. But her response was a typical affirmation of her Faith in Lord Jesus, for which she was favoured and her prayers were answered.

What do we see in her successive petitions? It is indeed a faith test series. The first petition was responded with a silence. Today, we are surrounded by the influence of prosperity Gospel. These influences make us ignorant of Jesus and Apostle's teachings, where the Scripture says - *"Then Jesus said to them all: "Whoever wants to be my disciple must deny themselves and take up their cross daily and follow me"* (Luke 9:23), *"For He has graciously granted you the privilege not only of believing in Christ but of suffering for Him as well"* (Philippians 1:29). The modern age generation is adapting the trend of expedite results. Though the logic of human brain is advancing as a problem solving rationale. We must understand that, our life and plights are controllable supremely by God. Sometimes, we need a period of incubation (in suffering), so as to hatch out with new hope and better promises to cherish. The prayers responded with "silence" are the beginning of our faith test series. The adversary is at watch to lead us in dismay for not getting the "instant prosperity" to our conditions.

**3. The peak of penitence versus the table of prosperity.**

Behold, the woman here leads us to the extreme of any test series, where she as a mother was discouraged with certain words! But her truthfulness and persistence in her petitions has not given the adversary any chance to lead her away from God. She rather humbled herself, making herself free from the clutches of ego and could completely focus on the Love incarnate!

We all are privileged to receive the Mysteries from the Heavenly Table! In leading this privileged life, we must ask ourself everytime - Is it with the peak of penitence that I am receiving the precious Body and Blood of Jesus Christ? Is it the love of God that I am yearning and is that how I am participating in the Heavenly Table? Do I realise the worth of "the Crumbs" dispensed from the Holy Altar, amidst the prosperities of the world? The peak of penitence is the door of Holy Confession which leads us to the prosperity of Heavenly Mysteries. This mystical prosperity is what gives us a true Christian identity!

**Conclusion**

The world might be growing with sophisticated Christians. But, Christianity is all about becoming "fools for the sake of Christ" (1 Corinthians 4:10) . We have "great clouds of witness" (Hebrews 12:1) who lived as "fools" for the sake of Christ. Through them we were gifted the privilege of being born into "Christian identity". Bearing it, we must hatch out from our comfort zones to transmit our faith in the pluralistic society to encompass everyone under God's love. The prayers are not virtue for "instant prosperity". Prayers by virtue validate our Christian identity through persistence and endurance. These qualities then lead us to the peak of penitence to overcome the thoughts of self esteem and make us worthy of the "Heavenly Crumbs" in this temporal world of material prosperity. May God bless us.

❑



**Annual Priest retreat of Diocese Of Ahmedabad.**



**മാർത്തോമാ സഭയിലെ ജോസഫ് മാർ ബർന്നബാസ് സഫഗ്രൻ മെത്രാപ്പോലീത്താ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ സേവേറിയോസിനെ ഭദ്രാസന ആസ്ഥാനമായ ചക്കുപള്ളം അരമനയിൽ സന്ദർശിച്ചു.**



അഖില മലങ്കര മർത്തമറിയം വനിതാസമാജം പട്ടാഴിയിൽ സംഘടിപ്പിച്ച വനിതാദിനാഘോഷം കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് ഉദ്ഘാടനം ചെയ്യുന്നു



**മലങ്കരസഭയുടെ സിബിഎസ്‌സി സ്കൂളുകളുടെ മാനേജരായി ചുമതലയേറ്റ ഡോ. ഗീവർഗ്ഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ സുൽത്താൻ ബത്തേരി നിർമ്മലമാതാ പബ്ലിക്ക് സ്കൂൾ സന്ദർശിക്കുകയും, അദ്ധ്യാപകരോടും വിദ്യാർത്ഥികളോടും വിവരങ്ങൾ ചോദിച്ചറിയുകയും, പ്രവർത്തനങ്ങൾ വിലയിരുത്തുകയും ചെയ്തു.**





**കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തകരും, മലയാള സിനിമയിലെ ഭാവി വാഗ്ദാനങ്ങളുമായ നവാഗത തിരക്കഥാകൃത്തുകളുമായ പോൾസൺ സ്കറിയ (കാതൽ, നൈമർ, സിനിമകളുടെ തിരക്കഥാകൃത്ത്, പാമ്പാക്കുട വലിയപള്ളി ഇടവകാംഗം), ബിബിൻ എബ്രഹാം മേച്ചേരിൽ (മാളികപ്പുറം സിനിമയിലെ സഹ തിരക്കഥാകൃത്ത് സഹ സംവിധായകൻ, പാമ്പാക്കുട ചെറിയപള്ളി ഇടവകാംഗം) എന്നിവരെ കണ്ടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്ന ഭദ്രാസന പാരീഷ് മിഷൻ ഉദ്ഘാടന വേദിയിൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ യുവജനപ്രസ്ഥാനം കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിനുവേണ്ടി അനുമോദിച്ചു. യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. പോൾ ജോൺ കോനാട്ട്, ജനറൽ സെക്രട്ടറി എൽദോ ബേബി, യുവജനപ്രസ്ഥാനം റീജിയണൽ സെക്രട്ടറി നിഖിൽ കെ ജോയ് എൽദോസ് പി ഏലിയാസ്, ബേസിൽ ബിനോയി എന്നിവർ സന്നിഹിതരായിരുന്നു.**

## ഫാ. സോമുവിന് ഡോക്ടറേറ്റ്



സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറി ഫാ. സോമു കെ. ശാമുവേലിന് ഡോക്ട്രേറ്റ് ലഭിച്ചു. രാജസ്ഥാനിലെ ഓം പ്രകാശ് ജോഗീന്ദർ സിങ്ങ് യൂണിവേഴ്സിറ്റിയിൽ നിന്നും തത്ത്വശാസ്ത്രത്തിലാണ് ഡോക്ടറേറ്റ്.

തുമ്പമൺ ഭദ്രാസനത്തിലെ പ്രക്കാനം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും, കണ്ടനാട് കർമ്മേൽ ദയറ മാനേജരുമാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

# ഡോ. ഗീവർഗീസ് മാർ യൂലിയോസിന് യാത്രയയപ്പും ഡോ. ഗീവർഗീസ് മാർ തെയോഫിലോസിന് സ്വീകരണവും

അഹമ്മദാബാദ്: മലങ്കര ഓർത്തഡോക്സ് സഭ അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഡോ. ഗീവർഗീസ് മാർ യൂലിയോസിന് യാത്രയയപ്പ് നൽകി. നരോഡ സെന്റ് മേരീസ് സ്കൂൾ അങ്കണത്തിൽ ചേർന്ന സമ്മേളനത്തിൽ രാജസ്ഥാൻ, മദ്ധ്യപ്രദേശ്, ഗുജറാത്ത് എന്നീ സംസ്ഥാനങ്ങളുടെ വിവിധ ഭാഗങ്ങളിലെ ഇടവകകളിൽ നിന്നും നൂറുകണക്കിന് വിശ്വാസികൾ പങ്കെടുത്തു. ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ കൂറിലോസ് അദ്ധ്യക്ഷത വഹിച്ചു.

ഗാന്ധിനഗർ കത്തോലിക്കാ രൂപതയുടെ ആർച്ച്ബിഷപ്പ് ഡോ. തോമസ് മക്വാൻ യാത്രാമംഗളങ്ങൾ നേർന്ന് പ്രസംഗിച്ചു. ഭദ്രാസനത്തിന്റെ ചുമതലയേറ്റെടുത്ത നവാഭിഷിക്ത മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ തെയോഫിലോസിനെ അനുമോദിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോർജ് വർഗീസ് സ്വാഗതവും ജനറൽ കൺവീനർ ഫിലിപ്പോസ് റമ്പാൻ നന്ദിയും പറഞ്ഞു. മുൻ ഭദ്രാസന സെക്രട്ടറിമാരായ ഫാ. ജോജി ജോർജ്, ഫാ. ജേക്കബ് മാത്യു, ഫാ. ജെയിംസ് ഗീവർഗീസ്, വൈദികസംഘം സെക്രട്ടറി ഫാ. ഐസക്ക് തോമസ്, കൗൺസിൽ അംഗം ഫാ. സി. എസ്. മാത്യു, സഭാ മാനേജിംഗ് കമ്മിറ്റിയംഗം സജി എബ്രഹാം എന്നിവർ പ്രസംഗിച്ചു.








**രാജ്യത്തിന്റെ പരമോന്നത നീതിപീഠത്തിന്റെ വിധിക്കെതിരെ സർക്കാരിന്റെ കരടുബിൽ പ്രഖ്യാപനത്തെ ശക്തമായ എതിർത്തുകൊണ്ട് നിലമ്പൂർ സെന്റർ മർത്തമറിയം വനിതാ സമാജത്തിന്റെ നേതൃത്വത്തിൽ ചുങ്കത്തറയിൽ പ്രതിഷേധിച്ചു. സെന്റർ സെക്രട്ടറി റെയ്ച്ചൽ അലക്സ് പ്രതിഷേധ പ്രമേയം അവതരിപ്പിച്ചു. സെൻറർ പ്രസിഡൻറ് ഫാദർ വിനോദ് ജോസഫ്, ഭദ്രാസന ട്രഷറർ ലിസി കുരുവിള, സെൻറർ ട്രഷറർ റെയ്ച്ചൽ കുര്യൻ, ജോയിൻ സെക്രട്ടറി സാലി വിൻസൺ, സാധുജന സഹായനിധി ട്രഷറർ ബീന തോമസ്, എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങൾ നിലമ്പൂർ മേഖലയിലെ 24 പള്ളികളിൽ പ്രതിനിധികൾ എന്നിവർ പങ്കെടുത്തു.**



**മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധികളും സി.പി.എം. സംസ്ഥാന സെക്രട്ടറിയും ഇടതുമുന്നണി നേതാക്കളുമായി കൂടിക്കാഴ്ച്ച നടത്തി ചർച്ച തൃപ്തികരം എന്ന് മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധികളും ഇടതുമുന്നണി നേതാക്കളും പ്രതികരിച്ചു.**



"ക്രിസ്തുവിന്റെ ക്രൂശിതരൂപം ചേർന്ന കുരിശുകൾ പാശ്ചാത്യ പാരമ്പര്യത്തിന്റെ ഭാഗമായതിനാൽ നമുക്ക് അത്തരം കാര്യങ്ങൾ പ്രോത്സാഹിപ്പിക്കേണ്ടതില്ല. ചിത്രങ്ങൾ തെരഞ്ഞെടുക്കുമ്പോഴും പൗരസ്ത്യ പാരമ്പര്യത്തിൽ ഉള്ള ഐക്കണുകൾക്ക് വേണം പ്രാധാന്യം കൊടുക്കേണ്ടത്. തിരുഹൃദയം പ്രകടമാക്കുന്ന തരത്തിലുള്ള ക്രിസ്തുവിന്റെയോ കന്യകമറിയാമിന്റെയോ ചിത്രങ്ങൾ ഒഴിവാക്കുക തന്നെ വേണം, കാരണം ഇവ ഒരു പ്രത്യേക കാലഘട്ടത്തിലെ ലത്തീൻ ഭക്തിമാർഗത്തിൻറെ പ്രകാശനങ്ങളാണ്; സന്തുലന ആത്മീയതയ്ക്ക് അവ സഹായകരമല്ല."

– ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്



## പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സഹോദരൻ നിര്യാതനായി

ബാംഗ്ലൂർ: പരിശുദ്ധ ബസ്സേലിയോസ് മാർ ത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സഹോദരനും മലങ്കര സഭയുടെ ബാംഗ്ലൂർ ജാലഹള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവുമായ പി. ഐ. ബേബി (87) നിര്യാതനായി. ശവസംസ്കാരം മാർച്ച് 11-നു ജാലഹള്ളി സെന്റ് മേരീസ് പള്ളിയിൽ നടന്നു.



## മാർ പോളിക്കർപ്പോസിന്റെ സഹോദരൻ നിര്യാതനായി

അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യുഹാനോൻ മാർ പോളിക്കർപ്പോസിന്റെ സഹോദരൻ പി. എസ്. എബ്രഹാം (63) നിര്യാതനായി. ശവസംസ്കാരം തേനിടിക്ക് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. ഇടവകയുടെ ട്രസ്റ്റിയായി ദീർഘകാലം സേവനം ചെയ്തിട്ടുണ്ട്.




പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തൃശൂർ പുറനാട്ടുകര ശ്രീരാമകൃഷ്ണ ആശ്രമം സന്ദർശിച്ചു.



# സഭ സാമൂഹിക പ്രതിബദ്ധതയുടെ നിഴലായിരിക്കണം: പ. കാതോലിക്കാബാവ

പിറവം: കണ്ടനാട് വെസ്റ്റ് ഭദ്രാസനം ഭദ്രാസന പാരിഷ് മിഷൻ ഭദ്രാസന തലപ്പള്ളിയായ കണ്ടനാട് സെന്റ് മേരിസ് ഓർത്തഡോക്സ് കത്തീഡ്രൽ വച്ച് നടത്തപ്പെട്ടു. മുന്ന് ദിവസം നീണ്ട് നിൽക്കുന്ന പാരിഷ് മിഷൻ പ്രവർത്തനങ്ങൾ മലങ്കര സഭയുടെ പരമാധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മ മാത്യുസ് തൃതിയ കാതോലിക്ക ബാവ ഉത്ഘാടനം ചെയ്തു.

ഓരോ ഇടവകയും ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട സമൂഹമാണ്. സമൂഹത്തിന്റെ അവശതയും കഷ്ടപാടും ഏറ്റെടുക്കുമ്പോഴാണ് സഭ ക്രിസ്തു സാക്ഷ്യമുള്ള സമൂഹമായിത്തിരുന്നത്. ഫാ. മഹേഷ് തങ്കച്ചൻ സമ്മേളനത്തിൽ അധ്യക്ഷത വഹിച്ചു. ഐസക്ക് മട്ടമ്മേൽ കോറെപ്പിസ്ക്കോപ്പ, പി.യു കുരിയാക്കോസ് പോത്താറയിൽ കോറെപ്പിസ്ക്കോപ്പ, ഫാ. ജോസ് തോമസ് പൂവത്തുങ്കൽ, ഫാ. ജേക്കബ് കുര്യൻ, ഫാ. റ്റി. പി കുര്യൻ, ഫാ വി. വി. കുരിയാക്കോസ്, വി. കെ. വർഗ്ഗിസ് തുടങ്ങിയവർ പ്രസംഗിച്ചു.





വെണ്ണിക്കുളം വെള്ളാറമേമല എം.ഡി. യു.പി. സ്കൂൾ 109-താം സ്കൂൾ വാർഷികം കാതോലിക്കേറ്റ് & എംഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഉദ്ഘാടനം ചെയ്തു.




ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം അൽ ഐൻ തീർത്ഥാടനവും തീർത്ഥാടന സംഗമവും യു.എ.ഇ സോണിന്റെ 2023-ലെ പ്രവർത്തനോത്ഘാടനവും 2023 മാർച്ച് 5-ന് അൽ ഐൻ സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു. സഖറിയാ മാർ സേവേറിയോസ് ഉദ്ഘാടനം നിർവഹിച്ചു. യുഎഇ സോണൽ പ്രസിഡന്റ് ഫാ. എൽദോ എം. പോൾ അദ്ധ്യക്ഷത വഹിച്ചു.




അന്താരാഷ്ട്ര വനിതാ ദിനത്തോടനുബന്ധിച്ചു ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ സമൂഹത്തിന്റെ വിവിധ മേഖലകളിൽ പ്രവർത്തിക്കുന്ന വനിതാ രത്നങ്ങളെ ആദരിച്ചു. ചടങ്ങിൽ ഡോ. മാത്യൂസ് മാർ തിമോത്തിയാസ്, മലങ്കരസഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭദ്രാസന യുവജനപ്രസ്ഥാന വൈസ് പ്രസിഡന്റ് ഫാ. തോമസ് വർഗീസ് കടവിൽ, ഭദ്രാസന യുവജനപ്രസ്ഥാന സെക്രട്ടറി അബു എബ്രഹാം വീരപ്പള്ളി, ജോയിന്റ് സെക്രട്ടറി അലീന മെറിയ സജി, പുത്തൻകാവ് ഡിസ്ട്രിക്ട് സെക്രട്ടറി ജോജോ ജോസഫ് സക്കറിയ, ചെങ്ങന്നൂർ ഭദ്രാസന കമ്മിറ്റി അംഗം ജോഹാൻ ജോസഫ് എന്നിവർ സന്നിഹിതരായിരുന്നു.